ശ്രീരാമവർമ്മഗ്രന്ഥാവലി



# ജ്യോത്സ്നികാ

## വിഷവൈദ്യം



ശ്രീമലയാളഭാഷാപരിഷ്കരണക്കമ്മറ്റിയിൽനിന്ന്
പദ്യങ്ങളുടെ പേരുകളോടും പ്രസ്താവനയോടും കൂടി
പ്രസിദ്ധപ്പെടുത്തുന്നതു.

കോപ്പി 500

Printed at
The Ramanuja Printing House Ltd., Trichur.



വില അണ ൮.

# പ്രസ്താവന.

ധർമ്മാർത്ഥസുഖരൂപങ്ങളായ ത്രിവർഗ്ഗങ്ങളുടെ സിദ്ധി കൊണ്ടാണല്ലോ മനുഷ്യർക്കു ജന്മസാഫല്യമുണ്ടാകുന്നതു്. ത്രിവർഗ്ഗസിദ്ധിക്കു് ആയുസ്സും ആരോഗ്യവും അത്യാവശ്യമാണ്. ആയുരാരോഗ്യങ്ങളെ സാധിപ്പിക്കുകയാകുന്നു ആയുർവ്വേദമെന്ന വൈദ്യശാസ്ത്രത്തിന്റെ പ്രയോജനം. അന്നപാനാദികളായ ആഹാരങ്ങളുടെയും, സ്നാനഭോജനനിദ്രാദികളായ വിഹാരങ്ങളുടെയും ദോഷങ്ങൾ നിമിത്തം വാതപിത്താദി ത്രിദോഷങ്ങൾ കോപിച്ചു നാനാരൂപങ്ങളായ രോഗങ്ങളുണ്ടാകുന്നു. രോഗങ്ങൾ ആശുകാരികളെന്നും, ചിരകാരികളെന്നും രണ്ടുപ്രകാരത്തിലുണ്ടു്. അവയിൽ ആശുകാരികളായ ജ്വരാതിസാരാദികൾക്കും, ചിരകാരികളായ വാതവ്യാധ്യശ്മരീകുഷ്ഠാദികൾക്കും പ്രത്യേകം ലക്ഷണങ്ങളും ചികിത്സകളും വിധിക്കുന്നതുപോലെ അതിശീഘ്രകാരികളും ദുഷ്പ്രതികാര്യങ്ങളുമായ വിഷദോഷങ്ങൾക്കും വൈദ്യശാസ്ത്രങ്ങളിൽ ലക്ഷണങ്ങളും ചികിത്സകളും വിധിച്ചിട്ടുണ്ടു്.

അഷ്ടാംഗഹൃദയത്തിൽ ൩൫-മുതൽ ൩൮-വരെ നാലധ്യായങ്ങളെക്കൊണ്ടു സ്ഥാവരജംഗമങ്ങളിൽനിന്നുണ്ടാകുന്ന സാമാന്യവിഷയങ്ങൾക്കെല്ലാം ലക്ഷണങ്ങളും ചികിത്സകളും വിധിച്ചിട്ടുണ്ടെങ്കിലും ശാസ്ത്രനിപുണന്മാരായ വൈദ്യന്മാർപോലും അതുപ്രകാരം വിഷചികിത്സ ചെയ്ക പതിവില്ല.

വിന്ധ്യഹിമാലയാദി പൎവ്വതസാനുക്കളിൽ അധിവസിച്ചിരുന്ന അത്യുപുരാതനന്മാരായ ആചാൎയ്യന്മാർ അവരുടെ പരിതഃപ്രദേശങ്ങളിലെ സ്ഥാവരജംഗമങ്ങളിൽനിന്നു മനുഷ്യന്റെ ആയുരാരോഗ്യങ്ങൾക്ക് അനുകൂലങ്ങളും പ്രതികൂലങ്ങളുമായ ഗുണദോഷഭാഗങ്ങളെ കണ്ടുപിടിച്ചു ഗ്രഹിക്കേണ്ടവയേയും, ത്യജിക്കേണ്ടവയേയും നിൎദ്ദേശിച്ചു ശാസ്ത്രനിൎമ്മാണം ചെയ്തുപോലെതന്നെ സഹ്യപൎവ്വതത്തിന്റെ പടിഞ്ഞാറെ ചരിവിലുള്ള കാടുകളിൽ കുടികൊണ്ടിരുന്ന പണ്ടത്തെ ദ്രാവിഡന്മാരായ മലയാളികളും, അവരുടെ ചുറ്റും മുററിക്കൂടിയിരുന്ന ജന്തുക്കൾ, മരങ്ങൾ, വള്ളികൾ, ചെടികൾ മുതലായവയിൽനിന്നും തങ്ങൾക്കുണ്ടാകുന്ന ഇഷ്ടാനിഷ്ടഫലങ്ങളെ സൂക്ഷിച്ചറിഞ്ഞു പ്രവൃത്തിനിവൃത്തിമാൎഗ്ഗങ്ങളെ നിരൂപിക്കുകയും, നിയമിക്കുകയും ചെയ്തിരുന്നുവെന്നു് ഉദാഹരിപ്പാൻ ധാരാളം ലക്ഷ്യങ്ങളും, ലക്ഷണങ്ങളുമുണ്ട്. ഈവക സംഗതികളെല്ലാം ഈ ചെറിയ പ്രസ്താവനയിൽ വിസ്തരിക്കുന്നതു് അസംഗതമാണല്ലോ.

എന്നാൽ അന്യദേശങ്ങളെ അപേക്ഷിച്ചു മലയാളത്തിൽ അസംഖ്യമായിക്കാണപ്പെടുന്ന സൎപ്പാദിവിഷജന്തുക്കളുടെ ഉപദ്രവത്തെ തടുപ്പാനും, വിഷങ്ങളെ പരിഹരിപ്പാനും അത്യാവശ്യമായ വിഷചികിത്സയിൽ കുടുംബപാരമ്പൎയ്യവഴിക്കും ശിഷ്യപരമ്പരാമാൎഗ്ഗമായും ഉപദേശപാടവം സിദ്ധിച്ചിട്ടുള്ള യോഗ്യന്മാർ മലയാളികളിൽ ഇന്നും അനേകം പേരുണ്ട്. മദ്ധ്യകേരളത്തിൽ അടുത്ത കാലത്തു ജീവിച്ചിരുന്ന 'കോക്കര'നമ്പൂരിയുടെ ശിഷ്യന്മാരാണു കൊച്ചിയിൽ ഇപ്പോൾ രാജ്യഭാരംചെയ്യുന്ന മഹാരാജാവുതിരു

## പ്രസ്താവന



മനസ്സുകൊണ്ടും, അവിടത്തെ അനുജനും മിടുക്കൻ തമ്പുരാനെന്നു പ്രസിദ്ധനുമായ ഇപ്പോഴത്തെ വീരകേരളതമ്പുരാൻ തിരുമനസ്സുകൊണ്ടും. ആ സന്ദർഭത്തിൽത്തന്നെ ഒമ്പതാംകൂറായ കൊച്ചുണ്ണിത്തമ്പുരാൻ തിരുമനസ്സുകൊണ്ടു മേല്പറഞ്ഞ വീരകേരളതമ്പുരാൻ തിരുമനസ്സിലെ ശിഷ്യനും, വിഷവൈദ്യത്തിനായിട്ടുതന്നെ ദീക്ഷിച്ചിരിക്കുന്ന പരമകാരുണികനുമാണ്. തൃശ്ശിവപേരൂർനിന്ന് അല്പം തെക്കുഭാഗത്തുള്ള 'മാളികക്കൽ'കർത്താക്കന്മാർക്കു വിഷവൈദ്യം കുടുംബപാരമ്പര്യമായിട്ടുള്ളതാണ്.

കൊടുങ്ങല്ലൂർ താലൂക്കിൽ പുല്ലൂറ്റുവില്ലേജിൽ 'ചേനാട്ട്' കൊച്ചുണ്ണിമേനോൻ ആശാന്റെ ശിഷ്യന്മാരായിരുന്ന കഴിഞ്ഞുപോയ അലങ്കാരത്തു നാരായണമാരാര്, രാമമാരാര്, പകനൊട്ടു കൃഷ്ണൻനായര് ഇവരെല്ലാവരും വിഷവൈദ്യവിഷയത്തിൽ മന്ത്രംകൊണ്ടും ഔഷധംകൊണ്ടും അപൂർവ്വങ്ങളായ അനേകം പ്രയോഗങ്ങൾ ചെയ്തു പ്രസിദ്ധി നേടിയവരായിരുന്നു.

തൃശ്ശിവപേരൂർ വടക്കുന്നാഥക്ഷേത്രത്തിലെ ശാന്തിക്കാരും ബ്രിട്ടീഷ്മലബാറിൽ കുറുമ്പ്രനാട്ടു താലൂക്കുകാരുമായ നമ്പൂരിമാരിൽ ചിലർ സുപ്രസിദ്ധന്മാരായ വിഷഹാരികളായിരുന്നു. അവരിലോ അവരുടെ ശിഷ്യന്മാരിലോ ഒരാളായിരുന്നു ജഗൽപ്രസിദ്ധനായ സാക്ഷാൽ 'കാരാട്ടു'നമ്പൂതിരി. 'ജ്യോത്സ്നികാ' എന്ന ഈ ഗ്രന്ഥം അദ്ദേഹത്തിന്റെ കൃതിയാണെന്നാണ് ഐതിഹ്യം. ഈ ഗ്രന്ഥത്തിൽ പതിനെട്ടാമത്തേതായ 'പാരമ്പര്യാധികാര'ത്തിൽനിന്നു

താഴെ ഉദ്ധരിക്കുന്ന ൭-മുതൽ ൧൧-വരെ ശ്ലോകങ്ങളെ കൊണ്ടു ഗ്രന്ഥകർത്താവിൻെറ കാലവും ഗൃഹനാമവും ഒഴികെ വേറെ പല സംഗതികളും സിദ്ധിക്കുന്നുണ്ടു്.

"തത്രകാശ്യപഗോത്രത്തിൽ സംഭവിച്ചുഗുരുർമ്മമ
ശ്രീഗിരീശപുരീശസ്യ സേവായാം തല്പരസ്സവൈ
യസ്യ വാഗമൃതേനൈവ വിഷാവിഷ്ടാസ്സുഖീ ഭവേൽ
താദൃശസ്യ ഗുരോരാസീദാത്മജഃ സ്വാത്മസന്നിഭഃ
താവുഭൌ വാസുദേവാഖ്യൌ വാസുദേവശിവപ്രിയൌ
സ്വകർമ്മണാച തപസാ ദ്യോതമാനൌദ്വിജോത്തമൌ
കാശ്യപാന്വയവിഖ്യാത സമ്പ്രദായബലേന ച
വിഷസംഹരണേ ദക്ഷാ-വേതൌ ഭൂസുരസത്തമൌ
താഭ്യാം ഗുരുഭ്യാമാജ്ഞപ്തഃ കൃപയാ വൈദ്യകർമ്മണി
വിശേഷാന്മാതുലേനാപി നിയുക്തോ ഹംസയോഗിനാ
തേഷാം കൃപാബലാവാപ്തവൈദ്യലേശേന നിർമ്മിതാ
'നാരായണേന'ഭാഷേയം ചികിത്സാ'ജ്യോത്സ്നികാ'ഭിധാ"

ഈ ഗ്രന്ഥത്തിനു് ഒരു ശാസ്ത്രഗ്രന്ഥത്തിൻെറ സാമാന്യലക്ഷണങ്ങളും മിക്കതുമുണ്ടു്. മംഗളം, പ്രതിജ്ഞ, സാമാന്യപരിഭാഷ, വിഷയാനുക്രമണിക, ഇവയെല്ലാം പ്രഥമാധികാരത്തിൽ കഴിച്ചിട്ടു പിന്നെ ആ ക്രമമനുസരിച്ചുതന്നെ ഓരോ വിഷയത്തെയും ഓരോ അധികാരത്തിൽ സവിസ്തരം പ്രതിപാദിച്ചു ഗ്രന്ഥപൂർത്തി വരുത്തിയിരിക്കുന്നു. എല്ലാത്തിലും ഒടുക്കത്തേതായ 'മന്ത്രാധികാരം' ഇവിടെ ചേർക്കുന്നില്ല. അതിനുള്ള കാരണമെന്തെന്നു് ആ അധികാരത്തിൽനിന്നു താഴെ ഉദ്ധരിക്കുന്ന ഭാഗംകൊണ്ടു സ്പഷ്ടമാകുന്നതാണു്.

"യദൃച്ഛയാ കേട്ടുകൊണ്ടു വശമാക്കിയ മന്ത്രവും
ഛന്നനായിപ്പഠിച്ചുള്ള മന്ത്രവും പുനരങ്ങിനെ
അന്യന്നു പറയും നേരം കേട്ട മന്ത്രമതും തഥാ
പത്രത്തിലെഴുതിക്കണ്ടു ഗ്രഹിച്ചീടിന മന്ത്രവും
ജപിച്ചീടുകിലത്യന്തം നാശമുണ്ടാം ധ്രുവമിഹ
തസ്മാൽ ഗുരുമുഖാൽ ലഭ്യം മന്ത്രം തു സുഖമിച്ഛതാ."

ഈ ഗ്രന്ഥം ഇതിനു മുമ്പിൽ അച്ചടിച്ചിട്ടില്ലെന്നു പറവാൻ തരമില്ല. അച്ചടിച്ച കാലവും, അച്ചുക്കൂടത്തിന്റെ പേരും കൂടാതെ അബദ്ധമയമായ ഒരു പഴയ പുസ്തകം കണ്ടിട്ടുണ്ടു്. അതും വേറേ ചില കയ്യെഴുത്തുഗ്രന്ഥങ്ങളും കൂടി വായിച്ചു കഴിയുന്നതും പിഴ തീൎത്താണു് ഇതു തയാറാക്കീട്ടുള്ളതു്. വിശേഷിച്ചു് ഇതിലുള്ള മരുന്നുകളുടെ പേരുകളെ അകാരാദിക്രമത്തിൽ ചേൎത്തു്, അവയ്ക്കെല്ലാം മലയാളത്തിൽ നടപ്പുള്ള പേരുകളേയും ഇതിൽ കൊടുത്തിട്ടുണ്ടു്.

ഈ വിഷയത്തിൽ, മഹാമഹിമശ്രീ കൊച്ചി വീരകേരളതമ്പുരാൻ തിരുമനസ്സിലെ ശിഷ്യനും, തൃശ്ശിവപേരൂർ വി. ജി. ഹൈസ്കൂൾ ഒന്നാം അസിസ്റ്റൻറുമാസ്റ്ററുമായ പി. രാമക്കുറുപ്പ് ബി. എ. എൽ. ടി. അവർകൾ എന്നെ പല പ്രകാരത്തിൽ സഹായിച്ചിട്ടുള്ളതുകൊണ്ടു ഹൃദയപൂൎവ്വം ഞാൻ അദ്ദേഹത്തിനു നന്ദിപറഞ്ഞുകൊള്ളുന്നു.

ഭാഷാപരിഷ്കരണക്കമ്മററി ആപ്പീസ്സ്,
തൃശ്ശിവപേരൂർ.
൨൦—൫—൧൧൦൦.

പണ്ഡിതർ
കെ. പരമേശ്വരമേനോൻ.

# ജ്യോത്സ്നികാ.

## വിഷവൈദ്യം

---

## അഭിവന്ദനാധികാരം.

---

ഹരിഃ ശ്രീഗണപതയേ നമഃ

അവിഘ്നമസ്തു.

---

### മംഗളം.



വന്ദേ വരദമാചാൎയ്യമന്തരായോപശാന്തയേ
ഗണനാഥം ച ഗോവിന്ദം കുമാരകമലോത്ഭവൌ. ൧

മുടിയിൽ തിങ്കളും പാമ്പും മടിയിൽ ഗൌരിയും സദാ
കുടികൊണ്ടൊരു ദേവൻതന്നടിയാം പങ്കജം ഭജേ. ൨

ഗത്വാ സ്വൎഗ്ഗമതന്ദ്രിതസ്സുരവരം
ജിത്വാ സുധാം ബാഹുഭി-
ൎധൃത്വാ മാതരമേത്യ വിദ്രുതതരം
ദത്വാശു തസ്യൈ തതഃ
ഹൃത്വാ ദാസ്യമനേകകദ്രുതനയാൻ
ഹത്വാ മുഹുൎമ്മാതരം
നത്വാ യസ്തു വിരാജതേ തമനിശം
വന്ദേ ഖഗാധീശ്വരം. ൩

യേന വിഷ്ണോൎദ്ധ്വജം സാക്ഷാദ്രാജതേ പരമാത്മനഃ
തസ്മൈ നമോസ്തു സതതം ഗരുഡായ മഹാത്മനേ. ൪

# പ്രതിജ്ഞാ.

വിഷപീഡിതരായുള്ള നരാണാം ഹിതസിദ്ധയേ
തച്ചികിത്സാം പ്രവക്ഷ്യാമി പ്രസന്നാസ്തു സരസ്വതീ. ൧

---

ഗുരുദേവദ്വിജാതീനാം ഭക്തഃ ശുദ്ധോദയാപരഃ
സ്വകമ്മാഭിരതഃ കുൎയ്യാൽ ഗരപീഡിതരക്ഷണം. ൨
തഥാ ബഹുജനദ്രോഹം ചെയ്യോനം ബ്രഹ്മഹാവിനം
സ്വധമ്മാചാരമൎയ്യാദാഹീനനം ദ്വിഷതാമപി. ൩
കൃതഘ്നഭീരുശോകാൎത്തചണ്ഡാനാം വ്യഗ്രചേതസാം
ഗതായുഷ്മാനമൎവ്വണ്ണമവിധേയനമങ്ങിനെ. ൪
രാജകോപമതുള്ളോനം ഹീനോപകരണം തഥാ
രാജവിദ്വേഷിണാം തന്നെപ്പരീക്ഷിക്കുന്നവന്നപി. ൫
ചികിത്സിപ്പാൻ തുടങ്ങൊല്ലാ വിപൎയ്യാസമതാം ഫലം
സമ്യഗ്വിചാൎയ്യ നിതരാമൊഴിഞ്ഞീടുക ബുദ്ധിമാൻ. ൬
ഗുരുദ്വിജമഹീപാലബന്ധുവാനഥവിപശ്ചിതാം
രക്ഷണം യത്നതഃ കുൎയ്യാൽ ഗവാം ചാപി മഹീയസാം. ൭
ദാനയാഗാദികമ്മങ്ങൾ പലതും ചെയ്കിലും തഥാ
വിഷാൎത്തരക്ഷണത്തോടു സമമല്ലെന്നു കേൾപ്പിതു്. ൮
തസ്മാദാരഭതാം ചേതി മനുഷ്യാണാം വിശേഷതഃ
അവിഘ്നമസ്തു വിഖ്യാതകീൎത്തിശ്ച ഭുവനേഷ്വിഹ. ൯
സ്ഥാവരം ജംഗമം ചേതി വിഷം രണ്ടുപ്രകാരമാം
സ്ഥാവരം ലതവൃക്ഷാദിസംഭവം വിഷമുച്യതേ. ൧൦
ജംഗമം സൎപ്പകീടാഖുലൂതാദിജനിതം വിദുഃ
വിഷമുള്ളോരുജന്തുക്കൾ പലതുണ്ടിഹ ഭൂമിയിൽ. ൧൧
പാമ്പും മൂഷികനും തേളും ചിലന്തീ കീരിപൂച്ചയും
മണ്ഡൂകമൎക്കടാശ്വങ്ങൾ വിശ്വകദ്രുക്കളും പുനഃ. ൧൨

നരന്മാരരണാ ഗൌളി കൃകലാസം കടന്നാലും
അട്ട തേരട്ടയും തൊട്ടാലൊട്ടി വേട്ടാളിയൻ ഝഷം. ൧൭
മററും പലതുമുണ്ടേവം വിഷമുള്ളതു ഭൂതലേ [രഃ. ൧൮
തത്തച്ചിഹ്നം ചികിത്സാം ച ജ്ഞാത്വാ കുർയ്യാൽ ഭിഷഗ്വ
അതിൽ പ്രധാനം പാമ്പിൻെറ വിഷത്തിന്നതുകൊണ്ടു-
മുമ്പിനാലതിനുള്ളോരു ലക്ഷണങ്ങൾ ചികിത്സയും. [ഞാൻ
ചൊല്ലുന്നു പിഴയെന്നാലും ക്ഷമിച്ചീടുവർ സൂരികൾ
കുററം മററുള്ളവൻ ചൊന്നാലെന്തു ചേതം നമുക്കിഹ.

---

# വിഷയാനുക്രമണിക.

---

പത്ഥ്യാശനത്തിൻവസ്തുക്കളെ പത്ഥ്യാശനവസ്തുവും
ആജ്യതൈലാദിപാകത്തിന്നൌഷധങ്ങൾ ക്രമങ്ങളും. വ്യ
സേചദാപ്ലവാദികർമ്മാണി രക്തം നീക്കും പ്രകാരവും
ഔഷധങ്ങൾ ചതച്ചിട്ടു ധൂപിക്കേണ്ടും പ്രകാരവും. ൨൯
സർപ്പോല്പത്തിയതും തേഷാം ദേഹലക്ഷണവും പുനഃ
വസിച്ചീടുന്ന ദേശം ച സഞ്ചരിക്കുന്ന കാലവും. ൩൦
ഭക്ഷണദ്രവ്യവും. പിന്നെ വീക്ഷണാദിവിശേഷവും
ഗമനത്തിങ്കലുള്ളോരു ഭേദവും വർണ്ണഭേദവും. 31
തത്ര തത്ര പറഞ്ഞീടുന്നുണ്ടു മററുള്ളതും പുനഃ
അറിഞ്ഞതെല്ലാം ചൊല്ലുന്നേനസ്മൽശ്രീഗുരവേ നമഃ. 32

ഇതി ജ്യോത്സ്നികാനാമവിഷചികിത്സായാം
ഗുരുഗണേശാദ്യഭിവന്ദനാധികാരഃ.

---

# ദൂതലക്ഷണാധികാരം.

ഉഷസ്യുത്ഥായ സ്വസ്ഥാത്മാ പ്രാണായാമപരായണഃ
വിചിന്തയേൽ സ്വമാത്മാനം ചേതസാനന്യഗാമിനാ. ൧
ബാഹ്യാദികം ച കർത്തവ്യം തത്തൽ സർവ്വം പുനഃ ക്രമാൽ
സ്വാചാര്യവാക്യനിഷ്ഠാത്മാ കുര്യാൽ ക്ഷ്വേളപ്രതിക്രിയാം.
ആയില്യം ചിത്രയും കേട്ടത്തൊട്ടു മമ്മൂന്നു നാളിവ
നാലുനാളാദിയിൽ പിന്നെ തിരുവാതിരയോണവും. ൩
പൂരുരുട്ടാതിയും പററാ ഫണിദംശേ വിശേഷതഃ
ചതുർത്ഥ്യഷ്ടമിയും വാവും നവമീ ഷഷ്ഠിനാഞ്ചാപി. ൪
പഞ്ചമീ ച തഥാ കഷ്ടം കൃഷ്ണപക്ഷേ വിശേഷതഃ
വാരങ്ങളാറിയും ചൊല്ലാം കഷ്ടമദ്ധ്യമഭേദവും. ൫

മന്ദാരവാരം കഷ്ടം ച സൂൎയ്യവാരം ച മദ്ധ്യമം
പരിവേഷോപരാഗൌ ച വൎജ്ജ്യൌ സോമാൎക്കയോരപി.
വിഷ്ടിയും ജന്മനക്ഷത്രം മുന്നാളും കഷ്ടമെത്രയും
അഞ്ചാം നാളുമിതേഴാംനാളിവയും ശുഭമല്ലിഹ. ൭
പ്രദോഷേ സംക്രമേ ചൈവ സന്ധ്യാസ്വപി വിശേഷതഃ
അഷ്ടമൎക്ഷേ ച തത്രൈവ ചന്ദ്രൻ നില്ക്കുന്ന നേരവും. ൮
കുജമന്ദാഹിഗുളികത്രികോണം ദൃഷ്ടിയും തഥാ
തേഷാമുദയവും പററാ സൎപ്പദംശേ ഗുണാമിഹ. ൯
ശുഭഗ്രഹാണാം ദൃഷ്ട്യാദി ഭവിച്ചീടുകിലുത്തമം
ചന്ദ്രദൃഷ്ട്യുദയം രണ്ടും വിശേഷിച്ചും ശുഭപ്രദം. ൧൦
ഓരോ നാളിന്നു നന്നാലുനാഴികാ വിഷമുണ്ടതും
നന്നല്ലെന്നു ധരിക്കേണം വിഷദംശേ മൃതിപ്രദം. ൧൧
സൂൎയ്യവാരേ മകം വന്നാൽ സോമവാരേ വിശാഖവും
കുജവാരേ തഥാ ചാൎദ്രാ ബുധവാരേ ച മൂലവും. ൧൨
ഗുരുവാരേ ച ചതയം ഭൃഗുവാരേ ച രോഹിണീ
മന്ദവാരത്തോടുത്രാടം കൂടിയാൽ മൃത്യുയോഗമാം. ൧൩
പന്തിരണ്ടും പതിന്നൊന്നുമഞ്ചും രണ്ടുമാറാറപി
എട്ടുമൊമ്പതുമീസ്സംഖ്യ വന്ന പക്കം പുനഃ ക്രമാൽ. ൧൪
സൂൎയ്യാദിവാരം തന്നോടങ്ങൊന്നിച്ചാൽ ദഗ്ദ്ധയോഗമാം
മൃത്യുദഗ്ദ്ധാദിയോഗങ്ങൾ കഷ്ടം മൃത്യുപ്രദങ്ങൾ പോൽ. ൧൫
അൎക്കൻ നില്ക്കുന്ന നാൾ കഷ്ടമൊമ്പതാം നാളുമഞ്ചിനെ
പതിനഞ്ചാകുമന്നാളും കഷ്ടം കീഴേതുമഞ്ചിനെ. ൧൬
തൃക്കേട്ട ചോതിയും ചിത്ര രേവത്യാശ്ലേഷകൃത്തികാ
പൂരത്രയം ച ചതയമിന്നാളൊന്നും വരാ പുനഃ ൧൭

ആയ്യസൂയ്യാക്കപുത്രാണാമൊരു വാരമതും വരും
ഷോഡശീ ഷഷ്ഠിയും ഭൂയശ്ചതുൎത്ഥീ ച നവമ്യപി. ൧൮
ഇച്ചൊന്ന നാലു പക്കത്തിലൊരു പക്കമതും വരും
മൂന്നും കൂടി വരുന്നാകിൽ വിഷപ്പെട്ടാൽ മരിച്ചുപോം. ൧൯
വെളുത്ത വസ്ത്രം പുഷ്പങ്ങൾ ധരിച്ചോൻ നിൎമ്മലൻ തഥാ
വാക്കിന്നിടച്ചുകൂടാതെ ചൊല്ലുന്നോനും പ്രസന്നനും. ൨൦
വൎണ്ണലിംഗങ്ങളൊന്നായി വരുന്നോനും സമൎത്ഥനും
ദൂതരായി വരുന്നാകിൽ ശുഭമെക്കാൎയ്യമെത്രയും. ൨൧
മാൎഗ്ഗം വിട്ടു വരുന്നോനും ദീനനും ശസ്ത്രപാണിയും
കൃഷ്ണരക്തങ്ങളാം വസ്ത്രകുസുമാദി ധരിച്ചവൻ. ൨൨
യഷ്ടിപാശാദികൾ കയ്യിൽ ധരിച്ചോനെണ്ണ തേച്ചവൻ
തൂൎണ്ണഗൽഗദവാക്യങ്ങൾ ചൊല്ലുന്നോനും തഥൈവ ച.
കാൽകരങ്ങൾ പിണച്ചോനും കരയുന്നവനും പുനഃ
ശുഷ്കകാഷ്ഠാശ്രിതന്മാരുമാൎദ്രവസ്ത്രമുടുത്തവൻ. ൨൩
വസ്ത്രം ചുമലിലിട്ടോനും കേശപാശമഴിച്ചവൻ
നഖസ്തനാക്ഷിഗുഹ്യാദി മൎദ്ദിക്കുന്നവനേകനും. ൨൪
അംഗവൈകല്യമുള്ളോനും മാണിയും മുണ്ഡിതൻ തഥാ
ദൂതന്മാരിവരായീടിലശുഭം തന്നെ കേവലം. ൨൫
വനേ ശൂന്യാലയേ വാപി ശ്മശാനേ ജലസന്നിധൌ
മരണദേശേ തഥാപ്യുക്തോ യദി മൃത്യുൎഭവിഷ്യതി. ൨൬
പിതൃകാൎയ്യേ ച യാത്രായാം വിവാദേ ക്ഷൌരകൎമ്മണി
സ്നാനാശനേ ച നിദ്രായാമശുദ്ധസമയേ തഥാ. ൨൭
ബുദ്ധിക്കണച്ചയില്ലാതെ വസിച്ചീടുന്ന നേരവും
വന്നു ചൊല്ലീടുകിൽ പാരം കഷ്ടം കാൎയ്യമതെത്രയും. ൨൮

കിഴക്കാദിയതായുള്ള നാലുദിക്കിങ്കലൊന്നിലോ
ദൂതൻ നിന്നു പറഞ്ഞീടിൽ നല്ല സർപ്പം കടിച്ചതു്. ൩൦
തഥാ കോണേഷു നിന്നിട്ടു ചൊന്നാൽ ഘോണസമാഖ്യകം
അവററിൻ മദ്ധ്യഭാഗത്തും നിന്നീടിൽ പാമ്പു രാജിലം. ൩൧
അതിലും സൂക്ഷ്മമായുള്ളോരന്തരത്തിങ്കൽ നില്ക്കിലോ
എലിതേളാദിയായുള്ള ജന്തുവാൽ കടിപെട്ടതു്. ൩൨

വായുകോണേ ചതുഷ്പാത്തങ്ങെന്നും ചൊല്ലീട്ടുമുണ്ടിഹ
മുമ്പിൽ നിന്നു പറഞ്ഞീടിൽ സർപ്പം ബ്രാഹ്മണവംശമാം.
ദക്ഷിണേ രാജസർപ്പം താൻ പൃഷ്ഠഭാഗേ ച വൈശ്യനാം
സവ്യഭാഗത്തു നിന്നീടിൽ ശൂദ്രസർപ്പം കടിച്ചതു്. ൩൪
ദക്ഷിണാംഘ്രിയുറച്ചിട്ടു നിന്നു ചൊന്നാൽ പുമാനഹി
രണ്ടുകാലുമുറച്ചിട്ടു നിന്നാൽ പാമ്പു നപുംസകം. ൩൫
തഥാ കല്പിക്ക പെണ്ണെന്നും വാമഭാഗമുറച്ചിടിൽ
ശ്വാസം കൊണ്ടുമതിവണ്ണം കണ്ടുകൊൾകവൃ യഥാവലേ.

ശ്വാസംമേല്പോട്ടു കൊള്ളുമ്പോൾ ചൊന്നാൽ ജീവിക്കുമങ്ങ
വിപരീതമതായീടിൽ ഫലവും വിപരീതമാം. [വൻ
ശ്വാസം നില്ക്കുന്ന ഭാഗത്തിന്നന്യഭാഗേ കടിച്ചതു്
ദൂതൻ തൊട്ടോരുഭാഗത്തങ്ങെന്നും കല്പിക്കണം തഥാ. ൩൭
കർക്കടാദ്യാറുമാസത്തിൽ പൂർവ്വപക്ഷത്തിലൊക്കെയും
വലത്തേഭാഗമാം ദംശം പുരുഷന്മാർക്കതൊക്കെയും. ൩൮
കൃഷ്ണപക്ഷേ കടിച്ചീടിലിടത്തേഭാഗമാഖ്യകം
ഭാഗം മറിച്ചു കാണേണം മകരാദ്യാറുമാസവും. ൪൦
വ്യത്യാസമായിക്കല്പിപ്പൂ ഭാഗം നാരിജനത്തിന്
മുമ്പിൽ വച്ചു പുറത്തെന്നും കല്പിക്കാം കടി കൊണ്ടതു്. ൪൧

ശ്വാസം ദൂതനുമങ്ങിടത്തു വരുകിൽ
ചിന്തിച്ചു കാകോളമ-
ങ്ങില്ലെന്നുള്ളതു ചൊൽക മുമ്പിലുടനേ
ദഷ്ടന്റെ പേർ ചൊല്കിലും
പാമ്പിൻ പേരുരചെയ്കിലുണ്ടു വിഷവും
തീർത്തീടലാമഞ്ജസാ
ദക്ഷ താനവിടന്നു പോകിലധികം
മോഹിച്ചു നഞ്ചേററവൻ. ൪൨

ദൂതൻ മാരുതനും വഹത്തു വരുകിൽ
സ്വല്പം വിഷം, തീക്ലൊ-
മാദൌ ദഷ്ടകനാമധേയമതിനെ-
ച്ചൊന്നാലുമവ്വണ്ണമേ
ഇത്ഥം ചൊല്ലിയിടത്തു പോകിലവിട-
ന്നന്ന്യൻ വിഷം നീക്കിനാൻ
പാമ്പിൻ പേരുരചെയ്കിലുണ്ടു മരണം
താനെന്നുമോർത്തീടണം. ൪൩

ദീനം ചൊന്നവനും തനിക്കു ശരവും
വേറിട്ടു നിന്നീടുകിൽ
ചൊല്ലാമാതുരനാശു തന്നെ മരണം
വന്നീടുമെന്നുള്ളതും
ഒന്നിച്ചത്ര വസിച്ചിതെങ്കിലവനാ-
ണായുസ്സുമാരോഗ്യവും
വർദ്ധിച്ചീടുമതോർത്തു കാൺക വിഷവും
വേഗേന നീക്കീടലാം. ൪൪

മുമ്പിൽച്ചൊല്ലിയൊരക്ഷരങ്ങളഖിലം
    മൂന്നിൽ കിഴിച്ചിട്ടുടൻ
ശേഷിച്ചൊന്നു വരുന്നതാകിലധികം
    വേഗേന നീക്കാം വിഷം
രണ്ടായീടുകിലേററമുണ്ടു വിഷവും
    തീക്കാം പണിപ്പെട്ടതും
മൂന്നാകിൽ ഫലമില്ലവന്റെ ജനനി-
    ക്കുണ്ടാവ്വരും കണ്ണുനീർ. ൨൫
എട്ടിൽക്കണ്ടു കിഴിക്ക ചൊന്ന വചനം
    മുമ്പേത്തു മുന്നെക്കണ്ടെ-
ക്കുന്നാലുള്ള ഫലങ്ങളും ലിപികളിൽ
    ചൊല്ലാം ക്രമത്താൽ പുനം.
മൂർഖൻ മണ്ഡലി രാഡ് വിയന്തിരകുലം
    ചാഖുക്കൾ കീടങ്ങളും
ഗോഷ്ഠം നിർവ്വിഷമേവമെട്ടു ഫലവും
    ചിന്തിച്ചുകൊൾകവൂ ഭിഷൿ. ൨൬
പല്ലൊന്നു പാഞ്ഞു പറകിൽ 'ക'കാരം
വാക്യാദി 'കീ'യാകിലതിന്നു രണ്ടും
മൂന്നും. തറച്ചു പറകിൽ 'കു'കാരം
'കേ'യെന്നതിന്നുണ്ടഥ നാലു പല്ലും. ൨൭
ശേഷിച്ചവർണ്ണങ്ങളുമിപ്രകാരം
നിനച്ചുകൊൾകവൂ വചനാദിയിങ്കൽ
ദീർഘങ്ങളോടേ പറയുന്നതെങ്കിൽ
രണ്ടാമതും കിഞ്ചന പാഞ്ഞുവെന്നും. ൨൮
മരുൽകൃശാന്തു ധരണീജലങ്ങൾ
വർഗ്ഗേഷു നന്നാലുടനക്ഷരങ്ങൾ

നപുംസകം പഞ്ചമമായ വൎണ്ണം
സ്വരങ്ങൾ ഭൂമ്യംബുമയങ്ങൾ തദ്വൽ. ൪൯

വൎഗ്ഗങ്ങളെല്ലാമിഹ ദേഹമല്ലോ
സ്വരങ്ങൾ ജീവങ്ങളുമെന്നു കേൾപ്പൂ
തസ്മാൽ സ്വരത്തോടഥ കൂടിയുള്ള
വൎണ്ണങ്ങൾ വാക്യാദിയതിൽ ഗുണങ്ങൾ. ൫൦

ജലാക്ഷരങ്ങൾ വചനേ ശുഭങ്ങൾ
ധരാക്ഷരം മദ്ധ്യമപക്ഷമല്ലോ
നന്നല്ല വൎണ്ണം മരുദഗ്നിമാര-
ത്യന്തകഷ്ടങ്ങൾ നപുംസകങ്ങൾ ൫൧

ഉദ്യാനദേശേ ജലസന്നിധൌ ച
ശൂന്യാലയേ ഭൂരുഹകോടരേ ച
ചതുഷ്പഥേ ദേവഗൃഹേ ശ്മശാനേ
വല്മീകദേശേ ഗഹനേ സഭായാം. ൫൨

ഉദുംബരാശ്വത്ഥവടാക്ഷമൂലേ
ദീപേ ഗിരൌ ചൈത്യതലേ പ്രപായാം
ഗ്രാമാവസാനേ പശുവേശ്മസൌധേ
തഥാ തൃണൌഘേഽപി ച ജീൎണ്ണകൂപേ. ൫൩

പ്രാകാരദേശേഽപ്യഥ ജംബുമൂലേ
തഥാ ച വേണൌ ഖലു വേത്രകുഞ്ജേ
രഥ്യാവസാനേ നനു ശിഗ്രുമൂലേ
സൎപ്പേണ ദഷ്ടോ യദി മൃത്യുമേതി ൫൪

മൂൎദ്ധാ ലലാടം കവിൾനാസികേ ച
ശ്രോത്രദ്വയം നേത്രയുഗം കപോലം

കണ്ഠം കരൌ ഗണ്ഡതലം കചാന്തം
ഹൃൽപാൎശ്വദേശം ഭുജമസ്തകേ ച. ൧൩
കക്ഷദ്വയം കക്ഷ്യപി നാഭിദേശം
ഗുഹ്യം മുഴങ്കാൽ പദഗുൽഫയുഗ്മം
എന്നിങ്ങിനെ ചൊല്ലിയ മൎമ്മദേശേ
വിഷം പതിഞ്ഞാൽ വിഷമം ശമിപ്പാൻ. ൧൪
പുറപ്പെട്ടനേരമടിച്ചു പാററാൻ
തുനിഞ്ഞതാകിൽ ഗുണമില്ല ചെന്നാൽ
'ഗമിയ്ക്ക'യെന്നും 'ഗമിയായ്ക'യെന്നും
വിളിച്ചു ചൊല്ലീടിലുമപ്രകാരം. ൧൫
വധിച്ചുവെന്നുള്ള വചസ്സു കേൾപ്പൂ
തഥാ ശപിക്കും രവവും ശ്രവിപ്പൂ
ക്ഷുതം ശ്രവിപ്പൂ കലഹം ശ്രവിപ്പൂ
നിനച്ചതെല്ലാം ഗമിയാതിരിപ്പൂ. ൧൬
മുറിച്ചു പോയീ വഴി പൂച്ചയെങ്കിൽ
കുറിച്ചയപ്പൂ തുനിയൊല്ല പോവാൻ
നിറച്ചു കുംഭം പൊടിയാകിലും താ-
നറച്ചു വേണം പറയാം വിശേഷാൽ. ൧൭
വഴിക്കു പാമ്പെക്കണികണ്ടു ചെന്നാൽ
ഒഴിച്ചുകൂടാ വിഷമോൎക്ക വേണം
'കുഴിയ്ക്ക കണ്ടെ'ന്നു പറഞ്ഞുകൊണ്ടാൽ
പിഴയ്ക്കയില്ലാ കളവല്ല ചൊല്ലാം. ൧൮
കല്യാണവാക്യം ഗജരമ്ഹനാദം
ഗീതം ച ശംഖധ്വനി വാദ്യഘോഷം
ചകോരകേകീപികകാകവേദ-
ധ്വാനങ്ങളത്യന്തഗുണം പ്രയാണേ. ൧൯

വെണ്ണീറെണ്ണ തിലം കപാലമഹിഷൌ
  കാഷ്ഠങ്ങളോട്ടക്കലം
കാൎപ്പാസം കപിയുപ്പു ശില്പിജടിലൌ
  മാംസാസ്ഥി ഗോമായുവും
അത്യൎത്ഥം മലിനാംബരൻ മഴ പിതൃ-
  പ്രീതിക്കു വേണ്ടുന്നതും
മാൎഗ്ഗേ താനെതിരിട്ടു കാണ്കിലശുഭം
  വിപ്രം തഥാ ചാദ്വയം. ൩൨

കന്യാരാജഗജാംബുഗോക്കൾ ഫലവും
  വേശ്യാപി വിപ്രദ്വയം
ക്ഷീരം രൂപ്യസുവൎണ്ണശംഖദധിമ-
  ദ്ധ്യാജ്യധ്വജം ഭേരിയും
ഛത്രം തണ്ഡുലവും വെളുത്ത കുസുമം
  കത്തുന്ന തീ ബാലനും
നേരേ താൻ ശകുനങ്ങൾ പോന്നുവരികിൽ
  സൌഖ്യം പ്രയാണേ ഫലം. ൩൩

ഇതി ജ്യോത്സ്നികാചികിത്സായാം
ദൂതലക്ഷണാധികാരഃ.

---

## ലക്ഷണം.

---

തരിപ്പും വീക്കവും ചൂട്ടും ചൊറിച്ചിൽ കനവും വ്രണേ
ഉണ്ടെങ്കിൽ വിഷമുള്ളൊന്നതില്ലയെങ്കിൽ വിഷം നഹി. ൧

മേലെല്ലാം കനവും പാരം രോമകമ്പം ച നിദ്രയും
അംഗസാദവുമുണ്ടാകിൽ വ്യാപിച്ചു വിഷമെങ്ങുമേ. ൨
ദർവ്വീകരൻ കടിച്ചീടിൽ കറുക്കും വ്രണമേററവും
രൂക്ഷവും പാരമേറീടും ശുഷ്കമായും വരും തഥാ. ൩
വ്രണത്തിൽ വീക്കവും ചൂടും പീതമാകിയ വർണ്ണവും
കാണാം മണ്ഡലിയാകുന്ന പാമ്പു ദംശിച്ചതെങ്കിലോ. ൪
തഥാ വെളുത്തു വീങ്ങീടും കൊഴുത്തുള്ളോരു ചോരയും
ശീതവും കൂടെയുണ്ടാകും വിഷേ രാജിലസംഭവേ. ൫
സങ്കരൻകടിവായാകിൽ ലക്ഷണം മിശ്രമായ്വരും
കരാളീ മകരീ കാളരാത്രീ ച യമദൂതികാ. ൬
ഇച്ചൊന്ന നാലു പല്ലിനും വിഷവൃദ്ധി യഥാക്രമം
മുമ്പിൽച്ചൊന്നതിടത്തേപ്പല്ലഥ രണ്ടു വലത്തുമാം. ൭
കരാളിപ്പൽ തറച്ചീടിൽ ഗോഷ്പദാങ്കിതമാം വ്രണം
കാളാഗരുസമം ഗന്ധം വിഷവും സ്വല്പമായ്വരും. ൮
മകരിപ്പല്ലുതൻ പുണ്ണു കലവില്ലോടു തുല്യമാം
ഘ്രാണം കുഴമ്പുപോലാകും വിഷവും നീക്കലാം ദ്രുതം. ൯
പല്ലിൻ പാദത്തിനോടൊക്കും കാളരാത്രിയുടെ വ്രണം
ഗന്ധവും ചന്ദനം പോലെ പണിപ്പെട്ടു വിഷം കെടും. ൧൦
യമദൂതി പതിച്ചീടിൽ വീക്കവും ക്ഷീരഗന്ധവും
നീലിച്ച ചോരയും കാണാം സാധ്യമല്ലതു നീക്കുവാൻ. ൧൧
വർഷശീതോഷ്ണകാലത്തും തഥാ ബാല്യാദി മൂന്നിലും
മൂർഖാദിമൂന്നു പാമ്പിന്നങ്ങേററമുണ്ടാം വിഷം തുലോം.
ഋതുപാരാദ്യന്തകാലത്തങ്ങേഴേഴുദിവസം ക്രമാൽ
ഋതുസന്ധിയതാം കാലമേററമുണ്ടാം തദാ വിഷം. ൧൩
പൂർവ്വാഹ്നേ ബലവാൻ ബാലോ മദ്ധ്യാഹ്നേ ച തഥാ യുവാ
വൃദ്ധനാകിയ പാമ്പിന്നപരാഹ്നേ ബലം വിദുഃ. ൧൪

രാത്രിയിങ്കലുമീവണ്ണം കണ്ടുകൊൾകവ്വ ബലങ്ങളെ
സങ്കരന്നു സദാകാലം ബലമുണ്ടു വിഷത്തിന്. ൧൫
ഏററം വേഗേന വ്യാപിക്കും രൂക്ഷമായും വരും തഥാ
വാതകോപമതുണ്ടാകും നല്ലപാമ്പിൻ വിഷത്തിന് ൧൬
ഉഷ്ണിച്ചു പിത്തകോപത്തോടേററം വീക്കവുമങ്ങിനെ
സങ്കടം പലതുണ്ടാകും മണ്ഡലീനാം വിഷത്തിന്. ൧൭
ദേഹേ ശീതവുമത്യർത്ഥം കഫത്തിൻെറ വികാരവും
രാജിലത്തിൻ വിഷത്തിന്നു പാരം ദാരുണമായ്വരും. ൧൮
എല്ലാദോഷവുമൊന്നിച്ചു സന്നിപാതപ്രകോപവും
കൂടെയുണ്ടായ്വരും പിന്നെസ്സങ്കരൻെറ വിഷത്തിന്. ൧൯
ദൃഷ്ടിയും മുഖവും. വാക്കും ദേഹത്തിൻെറ തളച്ചയും
മററും പല വികാരങ്ങളെല്ലാം സൂക്ഷിച്ചു കൊള്ളണം. ൨൦
വിഷങ്ങൾക്കൊക്കെയും പാരം ഗതിഭേദമതോൎക്കണം
പുളി തൊട്ടോരു പാലിൻെറ വികാരങ്ങൾ കണക്കെയാം.
കടിപെട്ട പ്രദേശത്തു നില്ക്കും മാത്രാശതം വിഷം
അവിടന്നുടനേ പിന്നെ വായുവോടു കലൎന്നു്. ൨൨
നെററിമേൽചെന്നുവ്യാപിക്കും പിന്നെ കണ്ണിൽ പരന്നിടും
അവിടന്നു മുഖത്തെല്ലാം പരക്കും പിന്നെ നാഡിയിൽ ൨൩
എല്ലാം കടന്നു വ്യാപിച്ചിട്ടവിടന്നു പുനഃ ക്രമാൽ
ധാതുക്കളിൽ കടന്നീടും പാനീയേ തൈലബിന്ദുവൽ. ൨൪
ഒരുധാതുവതിങ്കന്നങ്ങന്യധാതുവതിൽ ക്രമാൽ
കടന്നു ചെല്ലുന്നതിന്നു ചൊല്ലുന്നു 'വേഗ'മെന്നിഹ. ൨൫
ചൎമ്മ രക്തം തഥാ മാംസം മേദസ്സും പുനരസ്ഥിയും
മജ്ജ ശുക്ലവുമീവണ്ണമേഴുധാതുക്കളും ക്രമാൽ. ൨൬

അന്തരാന്തരമായിട്ടു വസിക്കും സർവ്വദേഹിനാം
ഓരോ വികാരഭേദങ്ങൾ വിഷംകൊണ്ടിവയേഴിനും. ൨൭
ഉണ്ടാസ്സുരും ക്ഷണംകൊണ്ടു നോക്കിക്കണ്ടവയൊക്കെയും
ഇന്നധാതുവിലുൾപ്പുക്ക വിഷമെന്നറിവൂ ഭിഷക്. ൨൮
വിഷം ചർമ്മത്തിൽ നിൽക്കുമ്പോളുണ്ടാകും രോമഹർഷണം
രക്തത്തിങ്കലതായീടിൽ വിയർക്കും ദേഹമേററവും. ൨൯
നിറപ്പകർച്ചയും ക്രമേ കാണാം മാംസത്തിലെത്തുകിൽ.
മേദസ്സിങ്കൽ കടക്കുമ്പോൾ ഛർദ്ദിയും വിറയും വരും. ൩൦
അസ്ഥിയിൽ കണ്ണു കാണാതാം കഴുത്തും കുഴയും പുനഃ
എക്കിട്ടം ദീർഘനിശ്വാസം രണ്ടും മജ്ജയിലെത്തുകിൽ. ()
മോഹവും മൃതിയും ശുക്ലേ വിഷം ചെന്നാൽ വരും ദ്രുതം
കടി കൊണ്ടപ്പൊഴേ തന്നെ മോഹിച്ചു ദഷ്ടനെങ്കിലോ. ()
ഉള്ളടങ്ങിയിരിപ്പുണ്ടു ജീവനെന്നുപദേശമാം
കൂടക്കൂടെ വിയർത്തീടും ജാഡ്യവും കമ്പവും വരും. ൩൩
തളരും സന്ധികൾ പിന്നെ വരണ്ടീടും മുഖം ഝലോം
ദീർഘനിശ്വാസവും കാണാം വിറസ്സും ദേഹമേററവും. ൩൪
നെഞ്ഞു നൊന്തു കനത്തീടും വിഭ്രമം ചിത്തനേത്രയോഃ
ഛർദ്ദിക്കും കഫപിത്തങ്ങൾ നീലിക്കും നഖദന്തവും ൩൫
ജിഹ്വാധരങ്ങളും പാരം കറുക്കും കഫവും വരും
പറയും മൂക്കിലേക്കൂടെ കടക്കണ്ണു ചുവന്നിടും. ൩൬
പുണ്ണാം ചുവന്നു നീലിച്ചു വട്ടമായ് വീങ്ങുമേററവും
ഹസ്തദണ്ഡതലേ കക്ഷേ ചെവിക്കീഴിലുമങ്ങിനേ. ൩൭
വെണ്ണീറിട്ടു തിരുമ്മീടിൽ കാണാം ദന്തക്ഷതങ്ങളെ
നാനാവികൃതികൾ മററും കൂടക്കൂടെ വരും ദ്രുതം. ൩൮

ഈവണ്ണമെല്ലാം കാണുമ്പോൾ സമീപിച്ചു വിനാശവും
മലമൂത്രമൊഴിഞ്ഞപ്പോൾ ജീവൻ കാണാതിരിക്കിലോ വൻ
യത്നങ്ങൾ വേണ്ടാ പിന്നൊന്നും മരണം തന്നെ നിശ്ചയം
നെററി കീറീട്ടുകിൽ ചോര കാണാതെ താനിരിക്കിലും. ൪൦
ചുരുങ്ങി കൃഷ്ണമായിട്ടു കാണ്കിലും നീരുകൊണ്ടുടൻ
നനച്ചാലവിടേ രോമം പററിത്തന്നെയിരിയ്ക്കിലും. ൪൧
വെള്ളത്തിലിട്ടാൽ താഴാതെ പൊങ്ങി നീർമേലിരിയ്ക്കിലും
കോലെടുത്തു തൊടയ്ക്കൊന്നു കൊട്ടിയാൽ പിണരായ്കിലും.
ഗൂഢനേത്രങ്ങളും വായും വികസിച്ചിട്ടിരിയ്ക്കിലും
ദൃഷ്ടിതന്മണികൾ രണ്ടും നട്ടു നേരേയിരിയ്ക്കിലും. ൪൨
ദഷ്ടകന്നുള്ളിൽനിന്നാശു വിട്ടു ജീവനതോർക്കണം.

ഇത്ഥം ചൊല്ലിയ ലക്ഷണങ്ങളഖിലം
ചിന്തിച്ചു കണ്ടിട്ടുടൻ
തീക്കാം ക്ഷേപളമതെന്നു കാണ്കിലവനേ
രക്ഷിയ്ക്ക മന്ത്രൗഷധൈഃ
സാധിക്കാത്തതിനാശു ചെന്നു നിതരാം
യത്നങ്ങൾ ചെയ്യീടൊലാ
രോഷിച്ചീടുവർ തന്നെയങ്ങനുദിനം
മററില്ലതൊന്നേ ഫലം. ൪൩

ഇതി ജ്യോത്സ്നികാചികിത്സായാം
ലക്ഷണാധികാരഃ



# ചികിത്സാരംഭം.

---

ശ്രീഗുരോശ്ചരണാംഭോജം പ്രണമ്യ വിധവൽ സുധീഃ
ശ്രുത്വാഥ തന്മുഖാന്മന്ത്രം വർണ്ണലക്ഷം ജപേൽ ക്രമാൽ. ൧
ദിവ്യൌഷധാനി നിശ്ചിത്യ നിശ്ചലാത്മാ ഹ്യകുണ്ഠിതഃ
വിഷപ്രതിക്രിയാം കുര്യാൽ സ ച മന്ത്രൌഷധാദിഭിഃ ൨
വിഷം നശിക്കും മന്ത്രംകൊണ്ടൊട്ടങ്ങും ദുരിതങ്ങളും
ഭൂതഗ്രഹാദിപീഡാ ച മററുള്ളാപൽഗണങ്ങളും. ൩
അപമൃത്യുജരാവ്യാധി രിപുദോഷാദിയൊക്കെയും
ശമിച്ചുഃപാകം വേഗേന സുഖാരോഗ്യാദിയും വരും. ൪
സിദ്ധൌഷധങ്ങളെക്കൊണ്ടും സിദ്ധിക്കും ക്ഷേമശാന്തി
വൃദ്ധി ബുദ്ധിക്കമുണ്ടാകും ശുദ്ധി ദേഹത്തിനും വരും. (ശ്രേയ
ക്രുദ്ധിച്ച ദോഷത്രയവുമടങ്ങും പൂർവ്വവൽ ദൃഢം
അനാമയത്വവും നിത്യം ഭേവദൌഷധസേവയാ. ൫
പാമ്പിനാൽ കടിപെട്ടാലങ്ങുടനേ വേണ്ടതൊക്കെയും
ചൊല്ലുന്നു ഗുപ്തമെന്നാലുമുപകാരാർത്ഥമായിഹ. ൬
കടിച്ച പാമ്പിനെത്താനും പിടിപെട്ടു കടിക്കണം.
ലഭിച്ചില്ലെന്നു വന്നീടിൽ കോലു താൻ കല്ലു താൻ ദൃഢം. ൭
എടുത്തുകൊണ്ടു പാമ്പെന്നു ചിന്തിച്ചിട്ടു കടിക്കണം
ശ്രോത്രദണ്ഡമലം ധൃത്വാ ഹസ്തേ കൃത്വാ പുനഃ പുനഃ. ൮
ആസ്യാംബുനി വിമർദ്ദിച്ചു പിരട്ടു കടിവായതിൽ
ഉന്മുകംകൊണ്ടു ചുട്ടാലും വേണ്ടതില്ല പ്രണങ്ങളെ. ൧൦
ലോഹാദികൾ തപിപ്പിച്ചു പുണ്ണിൽ വച്ചീടിലും തഥാ
കൊത്തിക്കൊണ്ടവിടം ചാട്ടിക്കളഞ്ഞീടുകിലും ഗുണം. [ടൻ
പാത്രങ്ങൾകൊണ്ടും കൈകൊണ്ടും വെള്ളംതോരാതെകണ്ടു
ധാര ചെയ്തീടിലും കൊള്ളാം ഘോര കൊത്തി ത്യജിക്കലാം.

കടിവായിന്നു മേല്പോട്ടു വിഷം കേറുന്ന മുമ്പിലേ
ചെയ്തുകൊള്ളേണമല്ലായ്കിൽ ഫലമില്ലെന്നതും വരും. ൧൬
ദംശപ്രദേശേ നില്ക്കുമ്പോൾ ചെയ്തുകൊണ്ടീടുകിൽ ഗരം
പാകം ചെയ്യാത്തൊരു ബീജത്തിന്നങ്കുരം പോലെ പോയ്പോകും.
ദംശാൽ മേല്പോട്ടു കേറീടിൽ ചെയ്തുകൊൾവൂ ചികിത്സകൾ
ചർമ്മാദിമൂന്നു ധാതുക്കളതിൽ ചെന്ന വിഷം ഇന്നാം. ൧൭
ഔഷധങ്ങൾ ചവച്ചിട്ടങ്ങൂതിയാലൊഴിയും ദ്രുതം
മേദസ്സിങ്കൽ കടന്നാലങ്ങസ്ഥിയിൽ ചെൽകിലും പുനം ൧൮
ദിവ്യൌഷധങ്ങൾ സേവിപ്പു തേപ്പു നഷ്ടമതാം വിഷം
മജ്ജ ശുക്ലമതിൽ ചെന്നാൽ ചെയ്വൂ നസ്യാഞ്ജനാദികൾ.
കാലമേററം കഴിഞ്ഞോരു വിഷത്തെ പ്പോക്കുവാനിഹ
എണ്ണയെന്നെ വെന്തെടുത്തിട്ടു പ്രയോഗിച്ചാലൊഴിഞ്ഞുപോം.
വിശാലദ്രുസ്പൃശ്മരിചവിഷവേഗങ്ങളെന്നിവ
തുല്യം കൂട്ടി ചുവച്ചിട്ടു മൂവ്വരൊന്നിച്ചുകൊണ്ടുടൻ. ൧൯
ഉരുത്തു ആറമ്പതെണ്ണീട്ടു ശ്രോത്രയോർമ്മൂർദ്ധ്നി ക്രമാൽ
എന്നാലൊഴിഞ്ഞുപോമാശു മൂന്നുധാതുവിലേ വിഷം. ൨൦

## ദർവ്വീകരവിഷത്തിന്ന്

കിംശുകക്ഷാരതോയത്തിൽ രാമഠം മരിചം വചാ
പേഷിച്ചു ലേപനം ചെയ്താൽ തീരും ദർവ്വീകരൻവിഷം. ൧
ടങ്കണം ഗൃഹധൂമം ച മൂത്രേ പിഷ്ട്വാ പ്രലേപയേൽ. ൨
ശിവമല്ലിയുടേ ജീർണ്ണപത്രവും കായമെന്നിവ
രണ്ടും കൂട്ടിയരച്ചിട്ടു തേച്ചാൽ ഫണിവിഷം കെടും. ൩

മാതുലുംഗാതിയതിന്മൂലം കായവും നരവാരിണാ
പേഷിച്ചു ലേപനംചെയ്താൽ ഫണിനാംവിഷമാശുപോം.
ലശുനം മരിചം നല്ലു രാമഠം ചുക്കു തിപ്പലി
അൎക്കപത്രരസേ പിഷ്ട്വാ ലേപനാദ്വൈർവ്വിഷം കെടും. ൬
ക്ഷോളവേഗമതിൻ വേരും ചുക്കും കൂട്ടിയരച്ചുടൻ
കുടിപ്പു ലേപനംചെയ്‌വൂ വിഷം നശ്യതിതൽക്ഷണാൽ. ൭
നീലീമൂലമരച്ചിട്ടു ശുദ്ധതോയേ പിബേത്തതഃ
ദംശപ്രദേശെ തേച്ചീട്ടു തീൎന്നീടും വിഷമൊക്കെയും. ൮
വ്യോഷം തുല്യമരച്ചിട്ടു കുടിപ്പു കാഞ്ചികേ ജലേ
ശുദ്ധതോയേƒഥവാ സദ്യോ നശ്യതി ക്ഷോളമൊക്കെയും.
അശ്വഗന്ധമരച്ചിട്ടു ശുദ്ധതോയെ പിബേദ്ധ്രുതം
നന്ദ്യാവൎത്തമതിന്മൂലം മുളകും കൂട്ടിയും തഥാ. ൯
കരഞ്ചവേരുമവ്വണ്ണം മുളകോടു കലൎന്നുടൻ
അരച്ചു തേപ്പു സേവിപ്പൂ നഷ്ടമാം ക്ഷോളമൊക്കവേ. ൰
തഥാ ശാരങ്ഗേഷ്ടമൂലം ച മരിചേന സമം പിബേൽ
ശുണ്ഠിചിതന്നുടെ മൂലം മുളകും കൂട്ടിയും തഥാ. ൰൧
അരച്ചു ചന്ദനോശീരം കുടിച്ചാലും വിഷം കെടും
ചെറുചീരയതും നല്ലൊരശ്വഗന്ധമതും തഥാ. ൰൨
സൈന്ധവാൎക്കദലം പിഷ്ട്വാ പായയേന്നരവാരിണാ
സൎവ്വദൎവ്വീവിഷം ഹന്ത്യാത്തിമിരം ഭാനുമാനിവ. ൰൩
ശിരീഷാൎക്കസമം ബീജം വ്യോഷവും തുല്യമായുടൻ
അൎക്കക്ഷീരേƒഥ സംപിഷ്ട്വാ വിഷം പാനാദിനാ ഹരേൽ.
താംബൂലാന്നത്തപത്രാണാം രസേപിഷ്ട്വാഥസൈന്ധവം
നസ്യം ചെയ്താലുണൎന്നീടും വിഷസുപ്തകനഞ്ജസാ. ൰൪

ഇഞ്ചോബീജം ച മരിചമെരിഞ്ഞികുരുവെന്നിവ
സ്സജലേ ദ്രോണതോയേ വാ പിഷ്ട്വാ നസ്യാഞ്ജനഹിതം.
തുളസീതുമ്പതൻ തോയേ മരിചം കൂട്ടി നസ്യമാം
ഒററയുള്ളി വചാ കായം നസ്യം ചെയ്ക നരാംബുനാ. ൭
രാമഠം മരിചം നല്ല സൈന്ധവം രസകമന്നിവ
സ്സജലേ വാഥ വൈകുന്റതോയേ നസ്യം പ്രബോധകൃൽ.
കയ്യുന്നിച്ചാററിൽ മരിചം നസ്യം ചെയ്താലുണർന്നിടും
ഉള്ളിയും കായവും കൂട്ടി നസ്യം ച നരചാരിണാ. ൮
ലശുനം ടങ്കണം വ്യോഷം വചാകായങ്ങളെന്നിവ
തുമ്പച്ചാററിലരച്ചിട്ട ഗുളികീകൃത്യ സംഗ്രഹേൽ. ൧൦
നസ്യാഞ്ജനാദി ചെയ്തീടിലുണരും വിഷമോഹിതൻ
കായം കയ്യുന്നിനീർതന്നിലരയ്ക്കണമിതേററവും. ൧൭
കാക്കമുട്ടയിലിട്ടിട്ടങ്ങുണക്കിക്കൊണ്ടു പിന്നതു്
തുളസീപത്രതോയേ വാ കിംശുകസ്വരസേഥ വാ. ൧൧
സ്സജലേ ദ്രോണതോയേ വാ ശിഗ്രുപത്രരസേപി വാ
നസ്യം ചെയ്താലുണർന്നീടും വിഷമൂർച്ഛ കലർന്നവൻ ൧൨
മററും പലതുമുണ്ടവ നസ്യപാനാദികർമ്മകളിഹ
സമസ്തയോഗം ചൊല്ലുമ്പോൾ ചൊല്ലീടാമവയൊക്കെയും.

ഇതി ജ്യോത്സ്നികായാം
ദർവ്വീകരചികിത്സാധികാരഃ.

# മണ്ഡലിചികിത്സാരംഭം.

ശ്വേതഃ കൃഷ്ണശ്ച കടിലോ മഹാൻ ഭ്രമസ്തഥാ ഭ്രമഃ
സൂചിസ്തീക്ഷ്ണശ്ച കൃഷ്ണശ്ച പിശാചോ ഹേമ ഏവ ച. ൧

വിസൎപ്പഃ പീതനേത്രാഖ്യോ രാഗഃ കുംഭശ്ച ശോണിതഃ
ശോഫശ്ചൈവം പ്രസിദ്ധാസ്യുൎവ്വി ഷോഡശ ഘോണ-
ഇങ്ങിനെ പതിനാറുള്ള മണ്ഡലികളെല്ലാമെക്കെയും ക്രമാൽ [സാഃ
വേറിട്ടു ചൊല്ലീട്ടുണ്ടല്ലോ ലക്ഷണങ്ങളും ചികിത്സയും. ൩
അവ സൂക്ഷിച്ചറിഞ്ഞീടാനെത്രയും പണിയുണ്ടിഹ
എന്നവച്ചതിനൊന്നായി ച്ചൊന്നതുണ്ടതു ചൊല്ലുവൻ. ൪
നീലികാമൂലമാഹൃത്യ പിഷ്ട്വാ കോഷ്ണാംബുനാ പിബേൽ
തദേവ ലേപയേദ്ദംശേ മണ്ഡലീനാം വിഷക്ഷയം. ൫
കരഞ്ജമൂലം തന്മേലെത്തൊലി പിഷ്ട്വാ പ്രലേപയേൽ
കുടിപ്പു ഘോണസാനാം ച വിഷം നശ്യതി തൽക്ഷണാൽ.
ചന്ദന ശീതതോയേന കുടിപ്പൂ വിഷശാന്തയേ [ഷം ഹരേൽ.
നീപ്പാറകത്തിൻവേർമേൽത്തോൽ പിഷ്ട്വാ പീത്വാ വി-
തഥാ പാതിരിമൂലം ച കുടിപ്പൂ ലേപയേച്ച തൽ
കാകോളജാലം ഹരതി ശശാങ്കസ്തിമിരം യഥാ. ൮
തഥാ വെങ്കാരവേർമേത്തോൽ കുടിച്ചാലും വിഷം കെടും
അവൽപ്പൊരി വചാ ശീതം കുടിച്ചാലും തഥൈവ ച. ൯
അരച്ചു തേപ്പൂ പുന്നികൽ മൂലം കാരസ്കരസ്യ ച
ഘോണസാനാം വിഷം തീരും ശാരിബാ വചയും തഥാ. ൧൦
മധുകം ചന്ദനം നല്ല രാമച്ചം സമമായുടൻ
നസ്യപാനാദി ചെയ്തീടിലാഴിയും വിഷമഞ്ജസാ ൧൧
കാരത്തൊട്ടികരളെകങ്ങൾ കുടിച്ചാൽ ഗരമാശു പോം
പുനൎന്നവാക്കുമൂലങ്ങൾ ലിപ്ത്വാ പീത്വാ വിഷം ജയേൽ ൧൨
ലോധ്രശീതനിശായുഗ്മ സരളാക്കസ്സുവില്വകാഃ
മഞ്ജിഷ്ഠാപാടലീമൂലസമേതാഃ ക്ഷേപളശാന്തയേ. ൧൩

തകരം ചന്ദനം കൊട്ടം മധുകാശ്മീരശാരിബാഃ
തുല്യാംശം പാനാൽ കാകോളം ഹരേ ല്ലേപാദിനാ തഥാ.
നിംബനിലീകരഞ്ജാനാം മൂലം പിഷ്ട്വാ തു പായയേൽ
ശീഘ്രം വിഷങ്ങളെല്ലാം പോം ലേപനാദിയതിനുമാം. ൧൭
പെരുങ്കുരുമ്പയും പാടക്കിഴങ്ങും സൈന്ധവം വചാ
സേവിപ്പു ലേപനം ചെയ്‌വു ദഷ്ടോ നഷ്ടവിഷോ ഭവേൽ.
കപ്പമഞ്ഞളിലച്ചാററിൽ ചുക്കും മുളകുമുള്ളിയും
കലന്നു നസ്യം ചെയ്യാലുണരും വിഷമൂർച്ഛിതൻ. ൧൮
ഇരഞ്ഞിക്കുരുവും കായം സ്തന്യ നസ്യം തഥൈവ ച
ഇന്തുപ്പും വ്യോഷവും കൂട്ടി നസ്യം ചെയ്യാലുമങ്ങിനെ ൧൯
വയമ്പും മുളകും കൂട്ടി തുമ്പനീരിൽ കലന്നു്
നസ്യം ചെയ്യാലുണന്നീടും വിഷസുപ്തകനഞ്ജസാ. ൨൦
കറുത്ത തുളസീശിഗ്രുപത്രങ്ങൾക്കുള്ള നീരതിൽ
സൈന്ധവം മുളകും കൂട്ടി നസ്യം മോഹവിനാശനം. ൨൦
ഇന്ദ്രവല്ലീരസേ ചുക്കും വിഷവേഗം ച സൈന്ധവം
ഉള്ളിയും കൂട്ടി നസ്യംകൊണ്ടുണരും വിഷമോഹിതൻ.
തുമ്പയും തുളസീപത്രം മുളകും കൂട്ടിയും തഥാ
നൊച്ചിത്തുമ്പയതിൻ തോയേ മരിചം കൂട്ടി നസ്യമാം. ൨൨
ഇരഞ്ഞിക്കുരുവും ചുക്കും മുളകും ലശുനം സമം
സ്വാത്മതോയേന നസ്യംകൊണ്ടുണരും മോഹിതൻ ദ്രുതം.
ശിരീഷബീജം മരിചം പിഷ്ട്വാ വെററില നീരതിൽ
എഴുതു കണ്ണിലെന്നാലുണരും ക്ഷ്വേളമോഹിതൻ. ൨൪
പുരാണമരിചം തന്നെ പോരുമെന്നാഹ കേചന
തുളസീപത്രതോയത്തിൽ എരിഞ്ഞിക്കുരുവഞ്ജയേൽ. ൨൫
ഇന്തുപ്പും തോരയും കൂട്ടീട്ടെഴുതാം കണ്ണിലഞ്ജനം
വ്യോഷം തന്നെ തഴച്ചിട്ടു മെഴുതാമഞ്ജനം ദ്രുതം. ൨൬

ചിത്തഭ്രമം വരുന്നേരം രാമച്ചം ചന്ദനം പിബേൽ
പ്രസ്രവം മഞ്ഞളിച്ചീടിലുങ്ങിൻതോൽ കോഷ്ണവാരിയിൽ.
പനിയുണ്ടാകിലന്നേരം പുളിവേർ പാലിലും തഥാ
ഫലത്രയം കുടിയ്ക്കേണം ഛർദ്ദിയുണ്ടാകിലപ്പൊഴേ. ൧൭
ഉഷ്ണിച്ചിട്ടു വലഞ്ഞീടിൽ രാമച്ചമിരുവേലിയും
തേച്ചു ചന്ദനവും കൂട്ടിസ്സർവ്വാംഗം വിഷദഷ്ടനെ. ൧൮
ചോര ഛർദ്ദിക്കിലന്നേരം പാലിൽ വെറ്റില പായയേൽ
കുടംബത്താൽ കുടിയ്ക്കേണം തഥാ രക്തം സരിച്ചിടിൽ-
നാനാസന്ധുക്കളിൽ പാരം തളച്ച്യുളവാകിലോ
പുനൎന്നവം കുടിയ്ക്കേണം കോഷ്ണവാരിയതിൽ പുനഃ. ൨൦
ജ്വരം വീത്തുപോയീടിൽ സൈന്ധവം ത്ര്യൂഷണം തഥാ
ദാഹിക്കിൽ കദളീകന്ദതോയവും ക്ഷീരവും പിബേൽ. ൨൧
മാലതീപത്രതോയത്തിൽ തൈലവും ചേർത്തു പായയേൽ
ചോര തുപ്പുന്നതെല്ലാം പോം മൂക്കിലൂടെ വരുന്നതും. ൨൨
രോമകൂപേഷു സർവ്വാംഗം ചോര കാണ്കിലതിന്നിഹ
ശിഗ്രുമൂലം നുറുക്കിക്കൊണ്ടോട്ടിലിട്ടു വറുത്തു് ൨൩
പൊടിച്ചു പൊടിയാക്കീട്ടു കരടെല്ലാം കളഞ്ഞുടൻ
പശുവിൻനെയ്യിൽ മേളിച്ചു സർവ്വാംഗം പരിമർദ്ദയേൽ. ൨൪
മലമൂത്രങ്ങൾ പോകാതെ സങ്കടം വരികിൽ തദാ
പിപ്പല്യേലത്തരി രണ്ടും നാളികേരോദകേ പിബേൽ. ൨൫
കോഷ്ണതോയേ കുടിച്ചാലും മലമൂത്രമൊഴിഞ്ഞുപോം
ഇവകൊണ്ടുദര ധാര നിതരാം ചെയ്കിലും തഥാ. ൨൬
മൂഷികാണാം മലം നല്ല വെള്ളരിക്കുരു വെന്നിച
അരച്ചു നാഭിയിൻകീഴേ പുരട്ടീടുകിലും തഥാ. ൨൭

പറിച്ചരപ്പൂ മന്നലി നാഭിക്കീഴെ തലോടുക
കരുനെച്ചിയുടേ വേരും മൂത്രദോഷേ പ്രലേപയേൽ. ൩൯
നന്നാറി ചന്ദനം നല്ല മധുകം മൂന്നുമൊപ്പമായ്
കഷായം വെച്ചു സേവിപ്പൂ കിഞ്ചിന്മധുസിതായുതം. ൪൦
രക്തദുഷ്യങ്ങളെല്ലാം പോം തഥാ കടചമൂലവും
ക്ഷീരേണ ക്ഷീരിവൃക്ഷാണാം കഷായം സസിതാകണം. ൪൧
സേവിച്ചാൽ മണ്ഡലിക്ഷോളരക്തദുഷ്യാ കെടും ദ്രുതം
തഥാ മഞ്ചട്ടി.നന്നാറി പചിച്ചുള്ള കഷായവും. ൪൨
തിരുതാളിയുടേ പത്രം പിഷ്ട്വാ വെണ്ണയുമായതു്
ചാലിച്ചു തലയിൽ തേച്ചാൽ കെടും രക്തസ്രവം തദാ. ൪൩
വെണ്ണയും തയിരും തേനും കൊട്ടം ത്രികടു സൈന്ധവം
ഗൃഹധൂമം ച മഞ്ചട്ടിപ്പൊടിയും മരമഞ്ഞളും. ൪൪
ഇച്ചൊന്നതെല്ലാമൊന്നിച്ചു കൂട്ടിച്ചാലിച്ചുകൊണ്ടഥ
സർവ്വാംഗം തേച്ചു മർദ്ദിപ്പൂ മണ്ഡലിക്ഷോളമാത്രു പോം. ൪൫
രക്തമണ്ഡലിദഷ്ടന്നു വിശേഷിച്ചും ശുഭപ്രദം
ചാലിൽ പചിച്ചരച്ചിട്ടു നെല്ലിത്തൊലിയതിൽ പുനഃ.
മുസ്താ ചന്ദനവും ചേർത്തു നെററിമേൽ തേച്ചുകൊള്ളുക
നെററിനോവുടനേ തീരും ജ്വരം പുകയുന്നതും. ൪൬
നേത്രരോഗം ഭവിച്ചീടിലതും തീർന്നീടുമഞ്ജസാ,
ചൊല്ലുവൻ വിഷവീക്കങ്ങൾ പോക്കുവാനൌഷധങ്ങളെ.
പുനൎന്നവം മുരിങ്ങടെ മൂലവും വാകമൂലവും
അമുക്കുരമതും കൂട്ടിട്ടരച്ചിട്ടു പുരട്ടുക. ൪൭
അമ്പഴത്തൊലിയും തദാൽ വുങ്ങിൻെറ തൊലിയും പുനഃ
തിന്ത്രിണിത്തൊലി മാവിൻെറ തൊലിയും കരളേകവും.

വയമ്പും പാടതൻവേരും മഞ്ഞളെന്നിവയൊക്കെയും
കാടിതന്നിലരച്ചിട്ടു തേച്ചാൽ വീക്കമൊഴിഞ്ഞുപോം. ൭൩
ഉന്മത്തിക്കാ തുരന്നിട്ടു കരു പാതി കളഞ്ഞതിൽ
കറന്തോനപ്പമിട്ടിട്ടു കാടി വീഴ്ത്തി വെതുമ്പുക. ൭൪
അരച്ചു വീക്കമുള്ളേടത്തൊക്കെ തൊട്ടു പുരട്ടുകിൽ
മണ്ഡലീ വിഷവീക്കങ്ങളെല്ലാം പോയ്മറയും ദ്രുതം. ൭൫
കൊട്ടം തകരവും നല്ല രാമച്ചം ചന്ദനം തഥാ
മധുകം ശാരിബാമൂലമെല്ലാം തുല്യമരച്ചുടൻ. ൭൬
തൊട്ടുതേച്ചാൽ കെടും വീക്കം കുടിച്ചാൽ വിഷവും കെടും
നസ്യത്തിനും ഗുണം തന്നെ മൂൎദ്ധാവിങ്കലുമാമതു്. ൭൭
തമിഴാമയെരിക്കിൻെറ മൂലവും വിഷവേഗവും
ഞെരിഞ്ഞിൽ പാടതന്മൂലം വയമ്പും ചന്ദനം നിശാ. ൭൮
അഘോരി ഉങ്ങിൻതൊലിയും തുല്യമായിവയൊക്കെയും
കാടിതന്നിലരച്ചിട്ടു തേച്ചാൽ വീക്കമൊഴിഞ്ഞുപോം. ൭൯
ഇന്തുപ്പും പശുവിൻനെയ്യും കൂട്ടിപ്പുണ്ണിൽ തലോടുക
വിക്കവും ചൂടുമന്നോവുമൊഴിഞ്ഞീടുമശേഷവും. ൮൦
മുന്നാളം ദശപുഷ്പാ ച വെമ്പാടയമൃതും നിശാ
ദീൎഘവൃന്തകരഞ്ജൌ ചകതഥാ ശിഗ്രുശിരീഷയോഃ. ൮൧
പുനൎന്നവം വചാ ഭ്രൂയശ്ചന്ദനം ശാരിബാ കണാ
പഥ്യാ ദാൎവ്വീ ശംഖമൂല പാഠാ മേഘരവം തഥാ. ൮൨
ഉശീരമമരീമൂലം മധുകം ശരപുംഖവും,
തുല്യം കാടിയതിൽ പിഷ്ട്വാ തേപ്പു വീക്കമൊഴിഞ്ഞുപോം.
മാൎജ്ജാരവന്ദിനീപത്രം കരുവേപ്പിൻെറ പത്രവും
വേലിപ്പരുത്തിയിലയും തഥാ മാൎത്താണ്ഡപത്രവും. ൮൩

തിന്ത്രിണ്യമ്മത്തപത്രം ച കാഞ്ഞൊട്ടിയുടെ പത്രവും
ശിഗ്രുപത്രവുമൊപ്പിച്ചു കാടിനീരിലരച്ചുടൻ. ൱൩
യോജിപ്പിച്ചതിനോടൊപ്പമെരുമച്ചാണകം പുനഃ
ക്രട്ടിച്ചാലിച്ചു രണ്ടായിട്ടംശിച്ചു കിഴി കെട്ടുക. ൱൪
മണ്പാത്രത്തിലതാക്കീട്ടു കാടി വീഴ്ത്തിപ്പതററുക
ഗോമൂത്രത്തിൽ പചിച്ചാലും വേണ്ടതില്ലെന്നു കേചന.
അടച്ചു പുക പോകാതെ പാകം ചെയ്തിട്ടെടുത്തുടൻ
കിഞ്ചിൽ ചൂടോടെ തടവൂ വീക്കമുള്ളേടമൊക്കെയും. ൱൫
പാരിച്ച വീക്കമായീടിൽ തടവൂ മൂന്നുനേരവും
ആജ്യം തൊട്ടു പുരട്ടീട്ടു കാച്ചിക്കൊൾകെന്നു കേചന. ൱൬
ഇവയെല്ലാമിടിച്ചിട്ടു പിഴിഞ്ഞുള്ള ജലം പുനഃ
കാച്ചി ക്കവോഷ്ണമാകുമ്പോൾ ധാര ചെയ്കീടിലും ഗുണം.
ഇച്ചൊന്നതെല്ലാം പേഷിച്ചു പിരട്ടീടുകിലും തഥാ
വീക്ക മെല്ലാമൊഴിഞ്ഞീടു മേറെ നല്ല കിഴിക്രിയാ. ൱൭

ചൊല്ലാം മണ്ഡലിതൻെറ വീക്കമുടനേ
നീങ്ങുന്ന സിദ്ധൌഷധം
വുങ്ങിൻതോലൊടവൽപ്പൊരീ പുളിദലം
പാടക്കിഴങ്ങും വചാ
കൊഞ്ഞൊണ്ണിന്തൊലി കാഞ്ഞിരത്തിലുളവാം
പുല്ലുണ്ണി നൽച്ചന്ദനം
പിന്നെച്ചാരു കൊഴിഞ്ഞിൽവേരമരിവേർ
നെന്മേനിവാകത്തൊലി. ൧൦

പശ്ചാത്തത്ര കഴഞ്ചിവേരഴകിനോ-
ടാകാശതാക്ഷ്യൻ പുനഃ
ചെന്നീട്ടം മലർ പച്ചമഞ്ഞൾ ദശപു-
ഷ്പത്തോടു വ്രീഹിക്കരി

നല്ലോരീശ്വരമൂലിവേരതിന്നിയും
ചൊല്ലാം മുരിങ്ങാത്തൊലി
എന്നിത്യാദി സമേന കാടിസലിലേ
പിഷ്ട്വാ വ്രണേ ലേപയേൽ. ൧൧

ശിഗ്രു പുനന്നവ മഞ്ഞൾ വയമ്പും
ചന്ദന പാടയൊടീശ്വരമൂലി,
യഷ്ടി ശിരീഷ ഞെരിഞ്ഞിലുമൊപ്പം,
തേയ്ക്കിലുടൻ വിഷവീക്കമടങ്ങും. ൧൨

മാതുലാതി വചാ ശംഖമൂലിയും ചന്ദനം നിശാ
വുങ്ങും രാമച്ചവും പിഷ്ട്വാ തേപ്പൂ വീക്കമൊഴിഞ്ഞുപോം.
ശുദ്ധതോയേ തഴച്ചിട്ടു കലക്കീട്ടഥ ചന്ദനം
ധാരയിട്ടാലൊഴിഞ്ഞീടും വിഷവൈഷമ്യമൊക്കെയും. ൧൩
കാക്കത്തൊണ്ടി കരുച്ചൂലി ശതമൂലീവ മൂലവും
കാടിതന്നിലിടിച്ചിട്ടിട്ടതിനാൽ ധാര ചെയ്യണം. ൧൪

വിഷവും വീക്കവും പിന്നെ നോവും ചൂടു മഴൽച്ചയും.
തോദം വേദന,യിത്യാദിയെല്ലാം പോം ധാരയാൽ ദൃഢം.
വീക്കം പാരമതായീടിൽ തുക്കധാര കഴിയ്ക്കണം
തുക്കം പാത്രത്തിലിട്ടേച്ചാൽ ഗുണം നിംബദലം തുലോം. ൧൫
കാരസ്കരത്തിൻപല്ലുണ്ണി ചന്ദനം ശതമൂലിയും
കററാഴനീരും കൂശ്മാണ്ഡലതാ ഏരണ്ഡപത്രവും. ൧൬

ഒപ്പിച്ചു തോരേ ചേർത്തിട്ടു ധാര ചെയ്‌വൂ നിരന്തരം
ഉടനേ ചെയ്തുകൊണ്ടീടിൽ പൊള്ളുകില്ല വിഷക്ഷതം തൻ
ശോഫത്തിന്നും ഗുണം തന്നെ വിഷം പോവതിനും തഥാ
ഉണ്ണിച്ചിട്ടുളവാകുന്ന സങ്കടം പലതും കെടും. ൧൭

നാല്പാമരങ്ങളെല്പിച്ച കഷായം വെരുച്ചുടുത്തുടൻ
ദ്ദ്വാരസമത്തും പിന്നെ കദളീകന്ദതോയവും. വൃഫ
എല്ലാം തുല്യം കലന്നിട്ടു കരുക്കു തീമ്മൽ വെച്ചതു്
നാലൊന്നു കുറുകുന്നേരമതിൽ ച്ചന്ദനവും പുനഃ. വൃവ
അശ്വഗന്ധമതും നന്നായരച്ചിട്ടു കലക്കണം
മന്ദാഗ്നിയാൽ കുറുക്കിട്ടു ശക്കരപ്പാകമാകിയാൽ. വൃന്ധ
വാങ്ങിക്കൊണ്ടൊരു പാത്രത്തിലാക്കി തൊട്ടു പുരട്ടുക
വിഷവും വീക്കവും തീരും നോവും ദാഹമതും കെടും. വൃര്
വ്രണപ്പെട്ടാതെന്നാകിൽ അതിൻെറ വിഷമങ്ങളും
ദുഷ്ടമെല്ലാമൊഴിഞ്ഞീടും പൊള്ളാതാവതിന്നും ഗുണം.
ഏകനായകവേർമേൽത്തോൽ കഷായത്തിലുമങ്ങിനെ
ഉണ്ടാക്കിട്ടു പുരട്ടീടിൽ സങ്കടങ്ങളൊഴിഞ്ഞുപോം. വൃന്ന
അതിൻെറ വേർമേൽത്തോല് തന്നെ വെള്ളം കൂടാതര-
കിഞ്ചിൽ കൃഷ്ണമതും കൂട്ടി പ്പുരട്ടു വ്രണനാശനം. [ച്ചുടൻ
അതുതന്നെ വറുത്തിട്ടു പൊടിയാക്കിയെടുത്തുടൻ
പുണ്ണിലിട്ടിട്ടമത്തീടിലുടനേ പോം തദാ വ്രണം. വൃവൃ
കാഞ്ഞിരത്തിന്മേലുണ്ടാകും പല്ലണ്ണിയുടെ പത്രവും
തഥാ മോതിരവള്ളീടെ പത്രവും കൊണ്ടുവന്നുടൻ. വൃൻ
ഓരോ മുറമിടിച്ചിട്ടു പിഴിവു നീരിലിട്ടതു്
തീമ്മൽ വച്ചു കുറുക്കീട്ടു ശക്കരപ്പാകമാകിയാൽ. ൻ൦
മുത്താറിമലരിൻചൂർണ്ണമിട്ടിളക്കേണമഞ്ജസാ
തൊട്ടുതൊട്ടു പുരട്ടീട്ടു മണ്ഡലിപ്പുണ്ണിനൊക്കെയും. ൻഫ
ദുഷ്ടരക്തങ്ങളും നീരും കേടുമെല്ലാമകന്നുപോം
ദുർഗ്ഗന്ധമേറമുണ്ടാകമെന്നാദ്ദോഷങ്ങളാശു പോം. ൻവ

പിന്നെ പ്പുൺവരളാനുള്ള പ്രയോഗം ചെയ്തുകൊള്ളുക
എന്നാൽ കലചോറിഞ്ഞിട്ടു പൊട്ടുകില്ലൊരുനാളുമേ.
പുരാണനാളികേരാജ്യം നാനാഴിയതു കാച്ചുവാൻ
ദൂർവ്വാരസം നാൽമടങ്ങു കല്ക്കം മധുകമേവ ച. ൯൪
കാച്ചിപ്പാകത്തിൽ വാങ്ങീട്ടു ധാര ചെയ്വൂ വ്രണേ പുനഃ
വത്തിയുംകൂടെയിട്ടുച്ചാൽ മണ്ഡലിപ്പുണ്ണു പോം ദ്രുതം ൯൫
ബ്രഹ്മിയും ദൂർവ്വയും കൂടെ പ്പിഴിഞ്ഞുള്ളോരു നീരതിൽ
പഴതായുള്ള തേങ്ങാനെയ് കാച്ചുകല്ക്കസ്യ മഞ്ഞളും.
നാല്പാമരത്തോൽ മധുകം വ്യോഷവും മലയോത്ഭവം
തെച്ചിവേരുമതൊപ്പിച്ചു കൂട്ടി കാച്ചിയരിച്ചതു്. ൯൬
തുളിച്ചുകൊൾവൂ പുണ്ണിങ്കൽ ധാരയും വിഷനാശനം
തൽകല്ക്കം പരിമർദ്ദിച്ചു പുരട്ടിക്കൊൾകയും ഗുണം. ൯൭
ഞെട്ടാഞ്ഞെട്ടങ്ങയും ദൂർവ്വാ ചെറുതാം കടലാടിയും
മുരുക്കിൻപത്രവും പച്ചമഞ്ഞളും കൊണ്ടിടിച്ചുടൻ. ൯൮
പിഴിഞ്ഞുണ്ടായതോയത്തിൽ തേങ്ങാനെയ് പാകമാചരേൽ
കല്ക്കത്തിന്നു വയമ്പേകനായകം മരമഞ്ഞളും. ൧൦൦
ചെറ്റിവേർ പാടതൻമൂലമുറിത്തൂക്കി കടുത്രയം
മഞ്ജിഷ്ഠാ ചന്ദനം ശ്യാമാ സമാംശം ചേർത്തുകൊണ്ടിവ.
വെന്തെടുത്തു വ്രണേ ധാര ചെയ്വൂ ക്ഷോഭളക്ഷതം കെടും
ഏകനായകവേർമേൽത്തോൽകഷായംവെച്ചതത്തിൽ
നാലൊന്നു നെയ്യും ചേർത്തിട്ടു ശനൈർമ്മന്ദാഗ്നിനാ പചേൽ
കഷായനീരോടൊപ്പിച്ചു കറുകയ്ക്കുള്ള നീരതും. ൧൦൩
ജാതീപത്രരസം പാതി പാതി നാരങ്ങനീരതും
ചേർത്തുകൊള്ളുക കല്ക്കത്തിന്നത്ര പൂർവ്വോക്തമൂലവും. ൧൦൪
കാച്ചി വാങ്ങിപ്പുരട്ടിക്കൊൾകാശു തീരും വിഷവ്രണം

# ശ്രീകൃഷ്ണൻ.

## ൧. മധുരാരാജാക്കന്മാർ

മുന്നം വൃക്ഷം നിറഞ്ഞുള്ളവിടെയതുകുറ-
ഞ്ഞും കുറഞ്ഞുള്ളഭാഗേ
നിന്നീടുന്നൂ നിറഞ്ഞും, പുഴകൾ പുളിനമാ-
യ്യുണ്ടൊഴുക്കുള്ളടിക്കിൽ

എന്ന് ഉത്തരരാമചരിതത്തിൽ കാണുന്ന ശ്രീരാമവാക്യത്തെ മനസ്സിൽ വെച്ചുകൊണ്ടുവേണം പുരാണേതിഹാസങ്ങളിൽ വർണ്ണിക്കപ്പെടുന്ന കൃഷ്ണമധുര, ഗോകുലം, വൃന്ദാവനം, ഗോവർദ്ധനപർവ്വതം, ദ്വാരക എന്നിവയെ ഇക്കാലത്തു സമീക്ഷണം ചെയ്വാനെന്നു വായനക്കാരെ ഒന്നാമതായി ഓർമ്മിപ്പിച്ചുകൊള്ളുന്നു. ഉദ്ദേശം മുവ്വായിരത്തിഅറന്നൂറു കൊല്ലങ്ങൾക്കുമുമ്പു * മധുരാരാജ്യത്തിന്റെ

* ശ്രീരാമസഹോദരനായ ശത്രുഘ്നൻ മധുവനത്തിലെ മധുപുത്രനായ ലവണാസുരനെ നിഗ്രഹിച്ചു മധുരാപുരി നിർമ്മിച്ചതായി രാമായണത്തിൽ കാണുന്നു. അതും പ്രകൃതത്തിലെ മധുരയും ഒന്നുതന്നെ. പാപങ്ങളെ മഥനം ചെയ്യുന്നതുകൊണ്ടു 'മഥുര' എന്നെഴുതണമെന്നും ഒരു പക്ഷമുണ്ട്.

ക്രമാൽ സൂക്ഷിച്ചുകൊണ്ടേവം പചേന്മന്ദാഗ്നിനാ ഭിഷക്
പാകത്തിങ്കലരിച്ചിട്ടു ഹോമിപ്പൂ ദീപ്തവഹ്നിയിൽ
ഹോമശേഷമതാം തൈലം ഗുരുവന്ദനപൂർവ്വകം. ൧൨
തൊട്ടുകൊണ്ടു ജപിച്ചിട്ടു ധാര ചെയ്‌വൂ വിഷക്ഷതേ
ദുഷ്ടരക്തജലസ്രാവദുർഗ്ഗന്ധ വിഷമാദിയും. ൧൩
വ്രണവും തത്സമീപത്തിന്നുണ്ടാകും ചൊറിയെന്നിവ
എല്ലാം ശമിച്ചുപോം ശീഘ്രം നാഡി ക്രൂച്ചുന്നതും തഥാ.
മണ്ഡലിപ്പുണ്ണിനത്യർത്ഥം നന്നു മററുള്ള പുണ്ണിനും [കിൽ.
കല്ക്കം തന്നെ വ്രണം തീർപ്പാൻ പോരും പിഷ്ടപാ പിരട്ടു-
'പാരന്ത്യാദി'യതാമേതത്തൈലം മുഖ്യം വ്രണാപഹം
ആതുരന്റെ ശരീരത്തിൽ ദോഷവൈഷമ്യമോർത്തുടൻ.
യുക്തദിവ്യൗഷധൈരേവ വ്യന്തരാഹിവിഷം ഹരേൽ

ചൂവ്വാങ്കുറുന്തല മുയൽച്ചെവി വിഷ്ണുക്രാന്താ
കയ്യുന്നിയുഴിഞ്ഞ തിരുതാളി നിലപ്പനാ ച
മുക്കുററിയും ചെറുവുളാ ദശപുഷ്പനാമ-
മെല്ലാമറിഞ്ഞതിനു വന്ദന ചെയ്ക നിത്യം.

ഇതി ജ്യോത്സ്നികാചികിത്സായാം
മണ്ഡലിചികിത്സാധികാരഃ.

---

# രാജിലവിഷത്തിന്

---

രാജിലത്തിൻ വിഷത്തിന്നും ചൊല്ലുന്നുഞാൻ ചികിത്സകം
വെള്ളംകാച്ചിയതിൽപിന്നെവിശപ്പംപേഷിച്ചപായയേൽ.

തിപ്പലീ സൈന്ധവം രണ്ടും തുല്യമായിട്ടരച്ചുടൻ
കവോഷ്ണമായ വെള്ളത്തിൽ കുടിപ്പൂ വിഷശാന്തയേ. ൮
വെളുത്ത ശരപുംഖത്തിൻ വേരരച്ചു കുടിയ്ക്കലാം
വയമ്പും മുളകും കൂട്ടിപ്പേഷിച്ചിട്ടും കുടിയ്ക്കലാം. ൯
നാലൊന്നു ശുണ്ഠിയും കൂട്ടി നീലികാമൂലവും തഥാ
തൃഷണം തന്നെ പേഷിച്ചു കുടിയ്ക്കാം കോഷ്ണവാരിയിൽ.
നാരകത്തിലുളായുള്ള പല്ലുണ്ണിയുടെ പത്രവും
പൃക്കം കൂട്ടിയരച്ചിട്ടു സേവിപ്പൂ രാത്‍വിഷം കെടും. ൧൦
ഇന്തുപ്പും കണയും തേനിൽ തുല്യമായിട്ടരച്ചുടൻ
ഗോമയത്തിൻ ജലംതന്നിൽ കുടിപ്പൂ രാൽവിഷാപഹം. ൧൧
ഇരേണുകമതും നല്ല കൊട്ടവും പൃക്ക തിപ്പലി
മരിചം ഗൃഹധൂമം ച രോഹിണ്യതിവിഷാഭയാ. ൧൨
തേനും കോഷ്ണാംബുവും കൂട്ടീട്ടിവയെല്ലാമരച്ചുടൻ
കുടിപ്പൂ രാജിലോൽഭൂതവിഷമാശു ശമിച്ചുപോം. ൧൩
മരമഞ്ഞളതും നല്ല ഗോരോചനമതും പുനഃ
സൈന്ധവേന സമം പിഷ്ട്വാ കുടിപ്പൂ ഗരശാന്തയേ. ൧൪
നന്ത്യാർവട്ടമതിന്മൂലം രാജിലാനാം വിഷേ പിബേൽ
അരച്ചു ഗോപികാകന്ദം സ്വാത്മതോയേ പ്രലേപയേൽ.
തകരം ലശുനം വ്യോഷം സമാംശമിവയൊക്കെയും
തുളസീപത്രതോയത്തിലരച്ചിട്ടു വിലേപയേൽ. ൧൫
കായം കണയുമിന്തുപ്പും നന്നാറി കരളകവും
പ്രസ്രവത്തിലരച്ചിട്ടു തൊട്ടുതേപ്പൂ വിഷക്ഷയം. ൧൬
പെരിങ്കുരുമ്പയും വേപ്പിൻതൊലിയും വിഷവേഗവും
വ്യോഷമിന്തുപ്പുമൊപ്പിച്ചു തേപ്പൂ ശേഷം കുടിച്ചിട്ടു. ൧൭
മൂർഖാവിങ്കലുമിട്ടീടാം നസ്യത്തിന്നും ഗുണം തഥാ

രാജിലത്തിൻകലത്തിന്റെ കാകോളമഖിലം കെടും. ൧൪
കഫമേറ്റമതുണ്ടാകിലല്ലത്തും മുളകും സമം
അരച്ചു കോഷ്ണതോയത്തിൽ കുടിക്കിൽ കഫമാശു പോം
ഇഞ്ചിനീരിലരച്ചിട്ടു മരിചം തേനുമായുടൻ
കുടിച്ചാലുടനേ തീരും കഫവൈഷമ്യമൊക്കെയും. ൧൫
വ്യോഷവും മാഷവും കണ്ണിലെഴുതു തുളസീരസേ
വിഷസ്വപ്നന്നനന്നീടും തഥാ ബകുളബീജവും. ൧൬
എരിഞ്ഞിക്കുരുതൻബീജം മരിചം കൂട്ടിയും തഥാ
നസ്യാഞ്ജനങ്ങൾ മുമ്പേവ യെല്ലാം യുക്ത്യാ പ്രയോജയേൽ.
കാളോദരാഹി ദംശിച്ചാൽ ഗോപീചന്ദനമെന്നിവ
തുല്യാംശമായി പ്പേഷിച്ചു ലിപ്ത്വാ പീത്വാ വിഷം ഹരേൽ

ഇതി ജ്യോത്സ്നികാചികിത്സായാം
രാജിലചികിത്സാധികാരഃ.

---

# ചികിത്സാക്രമാധികാരം.

---

കരളേകം ച കയ്യുണ്ണി വചാകായങ്ങളെന്നിവ
പ്രസ്രവേ ഭൃംഗതോയേ വാ പിഷ്ട്വാ മൂർദ്ധ്നി വിലേപയേൽ.
പാലിൽ പചിച്ചു നെല്ലിക്ക മൂർദ്ധാവിങ്കലിടാം തഥാ
നന്നാരി ചന്ദനം കൂടെ യരച്ചിട്ടുമിടാം പുനഃ. ൨
കർപ്പൂരം നീലികാമൂലമുത്തമാംഗേ തലോടുക
തിരുതാളിയത്തും രണ്ടുമഞ്ഞളും കൂട്ടിയും തഥാ. ൩
നെന്മേനിവാകയും പാടക്കിഴങ്ങും നന്നു മൂർദ്ധ്നി
ഇന്തുപ്പാകാശതാർക്ഷ്യം ച കൂട്ടിയും തലമേലിടാം. ൪

ഭ്രമി രോഹിണി മുത്തങ്ങ പിഷ്ട്വാ ശിരസി ലേപയേൽ
ഗോപികാ ഗന്ധസാരം ച വെണ്ണയും കുട്ടിയും തഥാ. ൫
ഉരിത്തുക്കിഴങ്ങും നല്ല മഞ്ചി കൊട്ടമമുക്കരം
അരച്ചു തലയിൽ തേച്ചു തഥാ മഞ്ചട്ടി ദ്രവ്യയും. ൬
കുങ്കുമ തകരം കായം യോജിപ്പിച്ചു മിടാം തഥാ
നിംബപത്രം കരഞ്ജത്തോലിയും നന്നു മൂർദ്ധ്നി. ൭
ചന്ദനോശീരസിദ്ധത്തെ വിഷവേഗം കടുത്രയം
കണ്ണുനീരിൽ പ്പേഷിച്ചു മൂർദ്ധാവിങ്കലിടാം തഥാ. ൮
സിരാവേധങ്ങൾ ചെയ്തിട്ടു രക്തം നീക്കുക ദഷ്ടനെ
ദംശിച്ചതിന്റെ മേൽഭാഗം കീറീട്ടും ചോര നീക്കണം. ൯
കർമ്മങ്ങളിൽ ദുഷ്കര സന്ധിയങ്കന്നു മങ്ങിനെ [മാൽ.
സ്കന്ധപൃഷ്ഠപ്രദേശേ ജാനുനോർമ്മോക്ഷയേൽ ക്രു-
ഉള്ളംകൈ രണ്ടിലും തഥാ പാദപാദതലത്തിലും
നെററിമേലിന്നുമേറ്റെണ്ണം പഞ്ചസ്ഥാനങ്ങളിങ്ങിനെ. ൰
പ്രധാനമായി ച്ചൊല്ലുന്നു രക്തം നീക്കുവതിന്നിഹ
പ്രാണസന്ദേഹമെന്നാകിൽ മൂർദ്ധാവിൽ കീറി നോക്കിടാം.
യുക്ത്യാ മററുള്ള ദേശത്തും കീറേണ്ടിവരുമേകദാ
തത്തൽകാലോചിതം ജ്ഞാത്വാ കുയ്യാൽ പടുമതിർഭിഷക്
ഓരോ ദേശത്തു കീറേണ്ടും ശസ്ത്രത്തിന്റെ ക്രമങ്ങളും
മർമ്മവും മററുമെല്ലാമേ നിർണ്ണയിച്ചാചരേദിദം. ൰൪
മത്തനും ക്ഷീണനും പിന്നെ ക്കാതരനും വിഷണ്ണനും
കൃശനും സ്ഥൂലദേഹിക്കും രോഗമുള്ളവനും തഥാ. ൰൫
പൈദാഹമേറെമുള്ളോൎക്കും വൃദ്ധനും ബാലകന്നപി
ഗർഭമുള്ള ജനത്തിന്നും കീറീടരുതു നാഡിയെ. ൰൬

ഇച്ചൊന്നവൎക്കു രക്തത്തെ കൊമ്പുവച്ചിട്ടു നീക്കണം
അട്ടയിട്ടും കളഞ്ഞീടാം സിരാവേധം വിവൎജ്ജയേൽ. ൫൮
ഏററം നടന്നു വന്നോൎക്കും സംഗമക്ഷീണനും പുനഃ
രക്തം ശൃംഗാദികൾകൊണ്ടും നീക്കൊല്ലെന്നുപദേശമാം.
ദുഷ്ടന്റെ ദേഹത്തിങ്കന്നു രക്തം നാഴി കളഞ്ഞിടാം
അതിലേററം കളഞ്ഞീട്ടിൽ നാനാധാതുക്ഷയം വരും. ൫൯
ദുഷ്ടരക്തങ്ങളെല്ലാമേ നീക്കേണം തൽ കറുത്തതാം
കൌസുംഭപുഷ്പവൎണ്ണത്തിൽ രക്തം കണ്ടാൽ സമാപയേൽ.
കാലാകാലങ്ങളും പിന്നെ ബലാബലവിശേഷവും
നിരൂപിച്ചതു ചെയ്യേണം ബുദ്ധിമാനായ മാനുഷൻ. ൬൧
വിഷാതുരന്റെ ഭുക്തിക്കു നവരത്തണ്ഡുലം ശുഭം
രണ്ടുമാസത്തിലുണ്ടാകും നെല്ലെല്ലാം ഗുണമേററവും. ൬൨
വരകും തിനയും നന്നു കോദ്രവം മുളനെല്ലുമാം
ചെന്നെല്ലരിയുമവ്വണ്ണം മദ്ധ്യമം ചെറുപുഞ്ചപോൽ. ൬൩
ചൂൎണ്ണിച്ച തിപ്പലീചുക്കു മന്നത്തിൽ ചേൎത്തുകൊണ്ടതു
നെയ്യും ചെറുപരിപ്പോടും കൂടെ ഭക്ഷിക്ക ദുഷ്ടകൻ. ൬൪
കേവലം ചോറുതാനുണ്ടാൽ മതിയെന്നിഹ കേചന
ഊണിന്നൊടുക്കമിന്തുപ്പും വ്യോഷവും കാടിയിൽ പിബേൽ
കഞ്ഞിയെന്നാലതിൽ ചുക്കു ചെറുചീര പുനൎന്നവം
ഇട്ടുകൊണ്ടിഹ വെച്ചിട്ടു ചെറുചൂടോടെ പായയേൽ. ൬൫
അമരീമൂലവും പിന്നെ ഞെരിഞ്ഞിൽ വാജിഗന്ധവും
കൂട്ടീട്ടു കഞ്ഞി വെച്ചീടാം തക്രം കൂട്ടിയാം തഥാ. ൬൬
കറിയ്ക്കു ശാകവൎഗ്ഗത്തിൽ ചെറുചീര ഗുണം തു[illegible]ം
തഥാ വേലിപ്പരുത്തീടെ പത്രവും പുഷ്പവും ഗുണം. ൬൭

മീനാങ്ങാണിയത്തും കൊള്ളാം മുത്തളും കപ്പമഞ്ഞളും
ജീവന്തീപത്രപുഷ്പം ച കരിന്താളിയത്തും തഥാ. ൨൯
കൂശ്മാണ്ഡം വെള്ളരിക്കായും കയ്പയ്ക്കാ ച പടോലവും
കൊള്ളാം ചുണ്ടങ്ങയും തദ്വൽ കണ്ടകാരിയത്തും പുനഃ. ൩൦
കറുത്ത കദളിക്കായും കൊള്ളാം ദഷ്ടന്ന കൂട്ടുവാൻ
മാംസത്തിൽ കീരിതൻറയും മയിലിന്റേതുമുത്തമം. ൩൧
കയിൽമാംസമത്തും കൊള്ളാം പരൽമീനം തഥൈവ ച
മദ്ധ്യമം പുള്ളിമാനാമ ശല്യമാംസവുമങ്ങിനെ. ൩൨
മത്സ്യമാംസം വിഷം തന്നെ സ്തംഭിപ്പിക്കുമതേററവും
വർദ്ധിപ്പിക്കയതും ചെയ്യും മുള്ളു കൂടാതെ കൂട്ടുകിൽ. ൩൩
ഇഞ്ചിയും ചെറുനാരങ്ങാ പഴുത്താം കണ്ണിമാങ്ങയും
കൂടെ നന്നിഹ ദഷ്ടന്ന ഭുക്തിക്കെന്നാര്യസമ്മതം. ൩൪
ഉള്ളി കായവുമിന്തുപ്പും മരിചം ചുക്കു മഞ്ഞളും
ചേർത്തുകൊള്ളു കറിക്കെല്ലാം വിഷശാന്തികരം പരം.
ക്ഷീരനെയ്യാദിയായുള്ള പഞ്ചഗവ്യം വിഷാപഹം
കാലോചിതങ്ങളോർക്കാഞ്ഞാലതുതന്നന്യഥാ ഭവേൽ.
ശാസ്ത്രേഷു മതഭേദങ്ങളും പലതുണ്ടു ചികിത്സയിൽ
പ്രമാണമതിനാചാര്യനിയോഗം തന്നെ കേവലം. ൩൫

തൈലം താംബൂലമപ്പം ഗുളമൊടു പുളിയും
സർഷപം തേങ്ങ മോരും
ക്ഷാരദ്രവ്യം ച മാംസം ദധിയൊടു സുരയും
ശാകമത്യന്തഭുക്തി
അത്യുഷ്ണം ചേക്ഷുഖണ്ഡം പനസവുമവിലും
തോര മാഷം കുലത്ഥം
നിത്യം വർജ്ജ്യം വിഷാർത്തൈർവ്വതിസുഖമഥോ
ഖപാനസ്യുമാതപാശ്ച. ൩൬

തുഹിനപവനസേവാ ധൂളിയേല്ക്കുന്നതും മ-
ററതിഹ പദസഞ്ചാരങ്ങളും ദുഷ്ടകാനാം
തദനു ബഹുലകോപം ചിത്തശോകം ച ഹാസം
പുനരിഹ പകൽനിദ്രാം ചാപി വർജ്ജിക്ക ദുഷ്ടൻ.
അത്യുച്ചം പറകെന്നതും പരിഹരേ-
ദ്വ്യാപാദചിന്താം തഥാ
നിഷ്ഠുരോക്തികൾ ശാപവാക്യമവയും
വർജ്ജിക്ക കേൾക്കുന്നതും
പിന്നെ മാനസദേഹപീഡകൾ വരു-
ത്തീടുന്ന കർമ്മങ്ങളെ-
ങ്ങെല്ലാം വർജ്ജ്യമിതെന്നു തന്നെ നിതരാം
പ്രോക്തം ഭിഷഗ്ഭിഃ പുരാ. ൪൦

പ്രാബല്യത്തിൽ കുടിച്ചീടാമൊഴക്കാഴക്കതാം ജലം
ബാലന്മാക്കതിലർദ്ധം പോൽ കുടിക്കുന്നൌഷധം പുനഃ.
താന്നിക്കതൻ പ്രമാണത്തിൽ കലക്കീട്ടു കുടിയ്ക്കണം
ലേഹ്യങ്ങളെല്ലാം മുമ്മൂന്നു കഴഞ്ചീതിഹ ഭക്ഷയേൽ. ൪൧
പുരട്ടുന്നൌഷധം കേമം നെല്ലിനോടൊത്തിരിക്കണം
അഞ്ജനങ്ങൾ യവത്തോളം നീളത്തിലെഴുതു ദൃശോഃ. ൪൨
നസ്യങ്ങൾ നാസികയാം തു പന്തിരണ്ടീത്തുള്ളികൾ
ധാരയും ചെയ്ക യാമാർദ്ധം തദർദ്ധമിതി കേചന. ൪൩
ഏരണ്ഡാങ്കോലപത്രങ്ങളുടയ്ക്കാമണിയൻ പുനഃ
തിന്ത്രിണീ ഭ്രമിതാലത്തിൻ പത്രവും നിംബപത്രവും. ൪൪
കരഞ്ജലാംഗലീവാക ബകുളത്തിന്റെ പത്രവും
ഇവയോരോന്നുമീരണ്ടും വിഷശക്തിക്കു തക്കതു്. ൪൫

കാടിതന്നിൽ പതററീട്ടു നാലൊന്നു കുറുകീടിനാൽ
അതുകൊണ്ടു വിയൎപ്പിപ്പൂ യഥാന്യായം വിഷാൎത്തനെ. ൪൬
മുനിവൃക്ഷകഷായേണ സേചിപ്പിക്കാമതെന്നിയെ
തെന തന്നെ പചിച്ചിട്ടും വിയൎപ്പിക്കാം വിഷാൎത്തനെ. ൪൭
വിയൎപ്പു മാറിയാൽ തൈലം തേപ്പൂ കാച്ചിയതഞ്ജസാ
നന്നാറി വാകക്കുരുവും നൊച്ചി പൂവ്വാങ്കുറുന്തല. ൪൮
ഇവയിട്ടു ജലംവെച്ചി ട്ടെട്ടൊന്നു കുറുകീടിനാൽ
അതുകൊണ്ടു കുളിപ്പിയ്ക്കു കോഷ്ണമാമ്പോൾ വിഷാൎത്തനെ
മഞ്ഞളും താന്നിതൻതോലും വിഷവേഗമതും പുനഃ
വേതു വച്ചും കുളിപ്പിയ്ക്കാം കൊള്ളാം സേചോക്തമായതും
വയമ്പും ലശുനം കിഞ്ചിൽ സൈന്ധവത്തിന്റെ ചൂൎണ്ണവും
പാററിക്കൊള്ളു കുടിച്ചീടാ നുള്ള മന്ദോഷ്ണവാരിയിൽ. ൪൯
വിയൎപ്പിക്കയതും തലേൽ കുളിക്കെന്നുള്ളതും പുനഃ
പകലേ ചെയ്തുകൊള്ളേണം രാത്രിയിൽ പരിവൎജ്ജയേൽ.
പാലിൽ പചിച്ച നെല്ലിക്കാ പിഷ്ട്വാ മൂൎദ്ധ്നി ലേപയേൽ
കുളിച്ചാലുടനേ ചുക്കും വാകമൂലമതും പിബേൽ. ൫൦
അമരീനിംബപത്രങ്ങൾ വിതറിക്കൊണ്ടതിൽ പുനഃ
കിടന്നീടുക നന്നേററം വിഷശാന്തിക്കു ദഷ്ടന് ൫൧
വിഷം നിൽക്കുന്നതിൻ മീതെയുള്ള ധാതുചികിത്സയെ
ചെയ്തുകൊള്ളേണ മല്ലായ്കിൽ വിഷം മേല്പോട്ടുപോം ധ്രുവം
സേവിച്ചോരൌഷധത്തിന്നു വീൎയ്യം പോരാതെപോകിലും
ധാതുയോഗ്യമതല്ലാതെ ചികിത്സിച്ചീടിലും തഥാ. ൫൨
വിഷം ഭിന്നിച്ചു ഭിന്നിച്ചു സന്ധിതോറുമിരുന്നുപോം
അപ്പോൾ സന്ധുക്കളെല്ലാമേ തളരും കമ്പവും വരും. ൫൩

ദാഹവും മററുദേഹത്തിൽ നാനാപീഡകളും വരും
മോഹം താനുളവായെന്നും വരും കാലവിളംബനേ. ൭൯

ഞെട്ടാഞ്ഞുടങ്ങതന്മൂലം കഷായം വെച്ചു പാലതിൽ
കടിച്ചാലുടനെ തീരും സ്തംഭിച്ചു വിഷമൊക്കെയും. ൮൦

രസമോടു കലൎന്നീട്ടു സമൂലം നിലനാരകം
പേഷിച്ചെട്ടത്തു തേയ്ക്കുന്നം ദഷ്ടമാം ദേഹമൊക്കവേ.
സ്തംഭിച്ചു വിഷമെല്ലാം പോം സന്ധിസാദാദിയും കെട്ടം
തോയധാരയതും നന്നു വിഷശാന്തിക്കു കേവലം. ൮൧

വിഷവും ദാഹവും മോഹം ഭ്രാന്തുമാലസ്യമുഷ്ണവും
മററുമെല്ലാം ശമിപ്പാനങ്ങേററം നന്നു ജലം ത്തലോം. ൮൨
മുറിയാതെ വിറയ്ക്കോളം ജലധാര കഴിച്ചുടൻ
ജാഡ്യശാന്തിക്കു തോയത്തിൽ മരിചപ്പൊടി പായയേൽ ൮൩
ഔഷധങ്ങളതെല്ലാമേ തത്തത്സമയമോൎത്തുടൻ
ചെയ്തുകൊള്ളുകയും വേണം പശ്ചാൽ ഗരളശാന്തയേ. ൮൪

ഇതി ജ്യോത്സ്നികാചികിത്സായാം
ചികിത്സാക്രമാധികാരഃ.

---

## ലേഹ്യതൈലാദിക്രമം.

---

നീലീപത്രം തണ്ഡുലീയം രണ്ടും കുത്തിപ്പിഴിഞ്ഞുടൻ
പഞ്ചസാരയതും ചേൎത്തു ലേഹ്യമാക്കാകമാചരേൽ. ൧
വ്യോഷം തകരമിന്തുപ്പും സൂക്ഷ്മമായി പ്പൊടിച്ചതിൽ
പാകേ യോജിച്ചുകൊണ്ടാശു സേവിപ്പു വിഷനാശനം. ൨

ദശപുഷ്പം പിഴിഞ്ഞുള്ള തോയം തന്നില്പമഞ്ഞിനേ
സേവിപ്പൂ ലേഹ്യമുണ്ടാക്കി വിഷമാശു ശമിച്ചുപോം. ൩
നീലികാമൂലവും പാടക്കിഴങ്ങും വിഷവേഗവും
ബ്രഹ്മിയും തുല്യമെല്ലാമേ കഷായം വെച്ചു കൊണ്ടതു്. ൪
എട്ടൊന്നായാൽ പിഴിഞ്ഞിട്ടു സിതയും ചേൎത്തുകൊണ്ടിഹ
ലേഹ്യം സമാചരേൽ പാകേ മധുവും ചേൎത്തുകൊള്ളണം.
വയമ്പും ചന്ദനം വ്യോഷമശ്വഗന്ധം ത്രിജാതകം
മുസ്താ സൈന്ധവകായങ്ങൾ ചൂൎണ്ണവും യോജയേൽ തദാ.
സൎപ്പാദികൾവിഷത്തിന്നും മൂഷികാദിവിഷത്തിന്നും
നന്നേറം കുക്ഷിരോഗാദിയെല്ലാം പോവതിന്നും ഗുണം. ൭
വിഷശാന്തി വരുത്തുന്നോരൌഷധങ്ങൾ പചിച്ചുടൻ
യുക്ത്യാ നിൎമ്മിച്ച ലേഹ്യങ്ങളെല്ലാം നന്നു വിഷാമയേ. ൮
ഇപ്പറഞ്ഞ മരുന്നെല്ലാം മുക്കുടിയ്ക്കു ഗുണം തഥാ
ആട്ടിൻമോർ തന്നെ കൊള്ളേണം മാഹിഷം ഗവ്യവും ത്ര്യ
തൈലം ദ്രവ്യാമൃതരസേ കാച്ചിത്തേപ്പു വിഷാപഹം (ജേൽ
മധുകം ചന്ദനം രാത്രി ദാന്ദപവും കല്ക്കമായിഹ. ൧൦
തഥാ കയ്യുണ്ണിനീർതന്നിൽ കാച്ചും തൈലവുമുത്തമം
അതിന്നു കല്ക്കം മധുകം വാജിഗന്ധം വചാപി ച. ൧൧
ശതക്രതുലതാനീലീപത്രങ്ങൾക്കുള്ള നീരതിൽ
തൈലം പചിയ്ക്കു കല്ക്കത്തിന്നുശീരം ദേവദാരുവും. ൧൨
ചന്ദനം യഷ്ടികാ ശ്യാമാ തകരം മഞ്ഞളും തഥാ
മുസ്താ ഫലത്രയം കൊട്ടം സമാംശം ചേൎത്തുകൊണ്ടിവ.
മന്ദാഗ്നിയിൽ പചിച്ചിട്ടു പാകം സൂക്ഷിച്ചരിച്ചുടൻ
തേച്ചു രണ്ടു കുളിപ്പിയ്ക്കു നിശ്ശേഷവിഷനാശനം. ൧൪

ദൂർവ്വാനാല്പാമരത്തോയേ പചേത്തൈലം വിഷാപഹം
നന്നാറി ചന്ദനം നീലീ മേഘനാദം ച കല്ക്കമാം. ൧൬
അമൃതും ദശപുഷ്പങ്ങൾ പിഴിഞ്ഞുള്ള രസത്തിലും
കാച്ചിത്തേച്ചീടലാം തൈലം കല്ക്കത്തിന്നു കടുത്രയം. ൧൭
വിഷവേഗമതും പാടക്കിഴങ്ങും രണ്ടുമഞ്ഞളും
ചന്ദനം ശാരിബാമൂലം മുസ്താ രാസ്നാ ച മാഞ്ചിയും. ൧൮
തുല്യാംശമിവയെല്ലാമേ കൂട്ടി ക്കാച്ചിയ തൈലവും
തേച്ചാൽ വിഷങ്ങളെല്ലാമേ തീരുമാരോഗ്യവും വരും. ൧൯
അമൃതിൻവള്ളി പാച്ചോററി വിലാപം നെല്ലിക്കയെന്നിവ
പലം മുമ്മൂന്നിതോരോന്നു വെള്ളം പന്ത്രണ്ടു കൊണ്ടതിൽ.
കഷായം വെച്ചുകൊണ്ടാശു നാലൊന്നായാലതിൽ പുനഃ
നാനാഴിയെണ്ണയും ചേർത്തിട്ടത്ര കയ്യുണ്ണിനീരതും. ൨൦
ദൂർവ്വാരസമതും പാലും രണ്ടുമോരോരിടങ്ങഴി
ചേർത്തുകൊണ്ടതു കാച്ചേണം സൂക്ഷിച്ചു മൃദുവഹ്നിയിൽ. ൨൧
ചന്ദനോശീരതകര സുരദാർവ്വപി മാഞ്ചിയും
കൊട്ടം മഞ്ചട്ടി കർപ്പൂര മശ്വഗന്ധം ജലം പുനഃ. ൨൨
ഏലം പതിമുകം തഗരന്മധുകം ചർമ്മപത്രവും
കല്ക്കമായിവയെല്ലാമേ ചേർത്തു കാച്ചിയരിച്ചതു്. ൨൩
തേച്ചുകൊൾക ഭുജംഗാനാം ത്രിവിധാനാം വിഷങ്ങളും
കീടാഖുലൂതവൃശ്ചികാദിജാതമായവയും പുനഃ. ൨൪
സ്ഥാവരോത്ഭവമതായുള്ള വിഷങ്ങൾ വിവിധങ്ങളും
തൈലേനാനേന തീർന്നീടുമാശു മററുള്ള രോഗവും. ൨൫
ചന്ദനം മധുകം രണ്ടും കഷായം വെച്ചതിൽ പുനഃ
തൈലം കാച്ചുക കല്ക്കത്തിന്നാവയും നറുനീണ്ടിയും. ൨൬
നാനാവിഷാമയേ പത്ഥ്യമേതത്തൈലം പുരാതനം

ഘ്നാം തു പൈത്തികക്ഷ്വേളേ രക്തദുഷ്യേ വിശേഷതഃ.
ഇടിച്ചു നീലികാപത്രം പിഴിവു ചെറുചീരയും
നാഴിനെയ്ക്കുതു നാനാഴി നീരും തന്മൂലകല്ക്കവും. ൮൯
വെന്തെടുത്തതു സേവിച്ചാൽ ഗരമെല്ലാമൊഴിഞ്ഞുപോം
അന്നത്തിൽ കൂട്ടിയുണ്ടാലും വേണ്ടതില്ല വിഷം കെടും.
അവൽപ്പൊരി ക്ഷ്വേളവേഗ കപാലേ തൃഷ്ണകല്പിതേ
വിപാചേൽ ഗോഘൃതം നാനാ വിഷശാന്തികരം പരം.
നീലീമൂലം പലം രണ്ടു വേപ്പിൻതോൽ പലമൊന്നിഹ
കരഞ്ജപത്രവും തദ്വൽ ചതുഷ്പ്രസ്ഥജലേ പചേൽ.
നാലൊന്നു ശേഷമുള്ളപ്പോൾ നാഴിനെയ്യും പകർന്നുടൻ
കല്ക്കത്തിന്നമരീമൂലം വചാ വ്യോഷം നിശാദ്വയം. ൯൦
യഷ്ടീ കലിംഗം സിന്ധൂത്ഥ മശ്വഗന്ധം നതം പുനഃ
ചന്ദനം മുസ്തയും പാടക്കിഴങ്ങും വിഷവേഗവും. ൯൧
കൂട്ടി വെന്തിതു സേവിക്ക വിഷമേ/പി വിഷാമയേ
തൽക്ഷണാൽ ക്ഷ്വേളമഖിലം സർപ്പമൂഷാദിസംഭവം.
ശാന്തിം പ്രയാതി മർത്ത്യാനാമസ്യ വീര്യപ്രഭാവതഃ
അമൃതോപമമത്യർത്ഥം നാമ്നാ നീലീഘൃതം ത്വിദം. ൯൨
ബ്രഹ്മി കത്തിപ്പിഴിഞ്ഞുള്ള തോയം നെയ്യിൽ ചതുർഗ്ഗുണം
ലശുനം ജീരകം രണ്ടു മിന്തുപ്പും വിഷവേഗവും ൯൩
പാഠാ ഹരിദ്രായുഗ്മം ച വചാ വ്യോഷം യവാഷകം
രോഹിണ്യാദിവിഷാ പത്ഥ്യാ രാമഠം മലയോൽഭയം. ൯൪
കല്ക്കത്തിന്നിവ കൂട്ടീട്ടു വെന്തു സേവിക്ക നെയ്യിതു്
സമസ്തവിഷരോഗങ്ങൾ ശൂലയും ഭ്രാന്തരോധവും. ൯൫
ബാലന്മാർക്കിതുകൊണ്ടുണ്ടാം ദണ്ഡവും പാണ്ഡു കാമില
ഇത്യാദി യെല്ലാം തീർന്നീടും വർദ്ധിക്കും ബുദ്ധിവിദ്യയും. ൯൬

പാഠാ ദാർവ്വീ പടോലം ച പർപ്പടം ബ്രഹ്മി നിംബവും
യവാഷം രോഹിണീ തുല്യമിവയെല്ലാം പചിച്ചുടൻ. ൪൫
നാലൊന്നായാൽ പിഴിഞ്ഞിട്ടു ഘൃതവും ചേർത്തുകൊണ്ടതി
പാകേ ചന്ദനവും മുസ്താ പുത്തരിച്ചുണ്ടമൂലവും. ൪൬

കണാ കലിംഗം ത്രായന്തി കല്കീകൃത്യ സമന്തതഃ
സൂക്ഷിച്ചരിച്ചു സേവിപ്പൂ നാനാവിഷവിനാശനം. ൪൭
വിശേഷാന്മണ്ഡലിക്ഷോദ ക്ഷതവും ദുഷ്ടരക്തവും
ശോഫ ദുർഗ്ഗന്ധതോയങ്ങൾ നിസ്രവിക്കുന്നതും കെടും.
മററും കാകോളജാലത്താൽ സംഭവിക്കുന്ന പീഡകൾ
എല്ലാം ശമിച്ചുപോം ശീഘ്രം ദാഹാപസ്മാരവും തഥാ.
ചൊറികഷ്ടങ്ങൾ പാണ്ഡ്വാദി കാമിലാ ഭ്രമമെന്നിവ
മററു പിത്തപ്രകോപത്താലുണ്ടാകുന്നവയൊക്കയും. ൪൮
തീൻറപോം കാന്തിയും പുഷ്ടി ദേഹാരോഗ്യാദിയും വരും
ശ്രുദ്ധമത്യന്തമേതത്തു ദേവൈരപി സുപൂജിതം. ൪൯

അമരീമൂല തോയം ച തൽപത്രരസവും സമം
ചതുർഭാഗം ഘൃതം ചേർത്തു പചേത്തന്മൂലകല്കിതം
സേവിപ്പൂ വിശപ്കാകോളേ പൈത്തികേ തു വിശേഷതഃ

ഇതി ജ്യോത്സ്നികാചികിത്സായാം
ലേഹ്യതൈലാദിക്രമാധികാരഃ.



## സുധാകലാദിനിരൂപണം

# അഗ്നിലക്ഷണം

എണ്ണനൈ കാച്ചി വാങ്ങിട്ടു ഹോമിച്ചാലുള്ള ലക്ഷണം
പാവകൻ നീലവർണ്ണത്തിൽ ജ്വലിച്ചാൽ മരണം ഫലം. ൧
രക്തവർണ്ണമതായീടിൽ ഫലം ക്ലേശമതായ്വരും
നിരർത്ഥം ഫലമാം പിന്നെ വെളുത്താകിലതിന്നിഹ. ൨
പിംഗലിച്ചുജ്വലിച്ചീടിൽ വരുമിഷ്ടാപ്തിഫലം ദ്രുതം
ആശ്രയങ്ങളതും കൂടെ ചിന്തിപ്പൂ മതിമാൻ ഭിഷക്. ൩
അഗ്നിജ്വാല കിഴക്കോട്ടു പാഞ്ഞീടിൽ കാംക്ഷിതം വരും
അഗ്നികോണത്തതെന്നാകിൽ അഗ്നിഭീതിയതാം ഫലം. ൪
ദക്ഷിണേ പ്രാണനാശം ച കന്ന്യായാം ചിത്തവിഭ്രമം
ശാന്തി തന്നെ ഫലം ചൊല്ലാം പാവകേ പശ്ചിമാശ്രിതേ.
വായുകോണത്തു പാഞ്ഞീടിൽ ഗുണമില്ലിഹ രോഗിണാം
വഹ്നിജ്വാല വടക്കാകിൽ മൃതിയില്ല ശുഭം ഫലം. ൫
ഈശാനകോണത്താകുമ്പോൾ ഫലം മംഗലമായ്വരും
കത്തി ത്തെളിഞ്ഞു മേല്പോട്ടു തന്നേ ജ്വാലകളെങ്കിലോ. ൬
രോഗശാന്തിയു മായുസ്സും മററുള്ളിഷ്ടകളും തഥാ
സദ്യോ ലഭിക്കും മർത്ത്യാനാം പാവകസ്യ പ്രസാദതഃ. ൭
വല്ലാതെ ശബ്ദവും പിന്നെ പൊട്ടലും പൊരി പാറലും
കൂടാതെ വലമേ കൂടെ ചുഴന്നാലേററവും ഗുണം. ൮

പൂർവ്വപക്ഷപ്രതിപദം മുതലായമൃതിൻ കലാ
വലത്തേ ഭാഗമേ കൂടെ കയറും പുരുഷന്നിഹ. ൯
മറുഭാഗമിറങ്ങീടും കൃഷ്ണപക്ഷേ ക്രമാൽ പുനഃ
നാരിക്കിടത്തു ഭാഗത്തു കാണേണം സ്ഥാനമിങ്ങിനെ. ൧൦

സുധാകല കരേറുന്നോരംഗവും പറയാം ക്രമാൽ
അംഗുഷ്ഠം പാദവും സന്ധിജാനു ഗുഹ്യം ച നാഭിയും. ൧൨
ഹൃദയം കുചവും കണ്ഠം നാസികാ നേത്രകർണ്ണവും
ഭ്രൂമദ്ധ്യം നെററി മൂർദ്ധാവും സ്ഥാനങ്ങൾ പതിനഞ്ചിവ. ൧൩
സുധായാ സ്സ്പൃഷ്ടമേ സ്ഥാനേ വിഷവും നിൽക്കുമെപ്പോഴും
സുധാകല വിമർദ്ദിച്ചാൽ തീർന്നുപോം വിഷമൊക്കെയും. ൧൪
തഥാ വിഷാംഗം മർദ്ദിച്ചാലേറെ വർദ്ധിച്ചുപോം വിഷം
അതുകൊണ്ടതു ചെയ്യൊല്ലാ ചെയ്കിലോ പാപമായ്വരും.
വിഷം നിൽക്കുന്നോരംഗത്തിൽ കടിപെട്ടവനെങ്കിലോ
ശീഘ്രം മൃത്യു വരും രക്ഷ പലതും ചെയ്കിലും തദാ. ൧൫
സുധാകലായാം ദംശിച്ചു ഗുളികൻ തന്നെയെങ്കിലും
വിഷപീഡകളുണ്ടാകയല്ല പീയൂഷവീര്യതഃ. ൧൬
കണ്ഠത്തിൽ ക്ഷ്വേളമാകുമ്പോൾ ഭക്ഷിക്കുന്നവയൊക്കെയും
ക്ഷ്വേളാകാരം സ്മരിച്ചീടിൽ ക്ഷ്വേളമായ്പോം ഭുജിച്ചതു്.
സുധാകല വരും കാലമമൃതാം വിഷമെങ്കിലും
അതുകൊണ്ടമൃതായിട്ടു നിരൂപിച്ചു ഭുജിക്കണം. ൧൭
ഏവം സ്മരിച്ചു ഭക്ഷിച്ചാൽ ബുദ്ധി, പുഷ്ടി, ബലങ്ങളും
കാന്തി, യാരോഗ്യ, മായുസ്സും, വർദ്ധിച്ചീടും സുഖാദിയും. ൧൮
ദുഃഖാ, പമൃത്യു, പലിത, ജരാ, തങ്കാദിയും കെടും
അമൃതിൻകല ഗുഹ്യത്തിൽ വരുമ്പോൾ വശ്യമാം തദാ ൧൯
സുധാകല വിമർദ്ദിച്ചാൽ ചുംബിച്ചീടുകിലും തദാ
ഗാഢമായ് നോക്കിയെന്നാലും വശ്യായ ഭവതി ക്രമാൽ.
സുധാകലേടെ മദ്ധ്യത്തിൽ ചിന്തിപ്പൂ പ്രാണവായുവെ
നിത്യവും ദൃഢമായെന്നാലായുസ്സുണ്ടായ്വരും ദൃഢം. ൨൦

കാന്തിയും പുഷ്ടിയും ശ്രീയും വയസ്സും ഭമത്തും വരും
സമ്പത്തേജോ,ദേഹരക്ഷാകരമായും വരും പരം. ൨൬

# ഔഷധഗ്രഹണവിധി

ആദൌ പ്രജകളെപ്പണ്ടു സൃഷ്ടിച്ചിട്ടബ്ജസംഭവൻ
രക്ഷിച്ചീടുവതിന്നായി കല്പിച്ചാനൌഷധങ്ങളും. ൨൭
ഔഷധങ്ങളെ രക്ഷിപ്പാനഥ ദേവതകളെയും
കല്പിച്ചാനോഷധീപാർശ്വേ സദാപി സന്നിധി സുപ്രഭാ.
വിധി കൂടാതെ കണ്ടോരൌഷധങ്ങളെടുക്കിലോ
ഹൃതഷ്ടാം വീര്യം തദാ നാഗ്രാഹ്യമിത്യാഹ ചന്ദനസാ.
അതുകൊണ്ടവളെ പൂർവം പ്രണമ്യ വിധിവൽ സുധീഃ
ഔഷധത്തിൻെറ പാർശ്വത്തിലിരിച്ചു കുസുമാളികൾ. ൨൮
പാത്തുവട്ടം ജപിക്കേണം ഇദം പ്രാഞ്ജലിപൂർവകം
പ്രദക്ഷിണം പരിക്രമ്യ നമസ്കൃത്യാത്തദൌഷധം. ൨൯

(മന്ത്രം)

[ഓം നമോ ഓഷധീഭ്യഃ ഉൎജ്ജാവന്തോ ഭവിഷ്യഥ
തദ്വീര്യൈഃ കുൎസ്സ്യകുരുലാഭം വദ വദ ഹന ഹന ദഹ
ദഹ മാരയ മാരയ തുഭ്യം നമഃ]

ഇതുകൊണ്ടിപ്രകാരത്തിലൌഷധങ്ങളെടുക്കുകെ
വീര്യം പൂർണ്ണമതാമെന്നാലൌഷധങ്ങൾക്കതൊക്കെയും.
ഒരു യോഗത്തിലീവണ്ണമുദ്ധരിച്ചുള്ളോരൌഷധം
ഒന്നു കൂട്ടുകയെന്നാൽ മറെറല്ലാററിനും ബലം വരും. ൩൦
ഗുരുനാഥനെ വന്ദിച്ചിട്ടൌഷധം തൊട്ടുകൊണ്ടുടൻ

ജപിപ്പൂ 'താൎക്ഷ്യമന്ത്ര'ത്തെ 'സുധാഹൃദയ'വും പുനഃ ൩൨
ധാന്വന്തരാദി മന്ത്രങ്ങൾ യഥായോഗ്യം ജപിച്ചുടൻ
അമൃതാകെ നിരൂപിച്ചി ട്ടൗഷധത്തെക്കൊടുക്കുക. ൩൩
ധന്വന്തരിം മഹാവിഷ്ണും ഗരുഡം പാൎവ്വകം പുനഃ
മാൎത്താണ്ഡ മശ്വിനീദേവൌ സുധാം മൃത്യുഞ്ജയം തഥാ.
അച്യുതം സ്കന്ദ മാചാൎയ്യ പാദപത്മം വിശേഷതഃ
ധ്യാനമായി നിരൂപിച്ചിട്ടൗഷധങ്ങൾ കുടിക്കണം. ൩൪
വിഷരോഗം ശമിപ്പാനു,മായുസ്സിന്റെ ബലത്തിനും
ശക്തിപൂൎവ്വം കഴിപ്പിക്കവേണമീശ്വരസേവകൾ. ൩൫
ഗണനായകഹോമം ച ഭഗ്ഗ്വപൂജനമും പുനഃ
ഭാസ്കരന്നു നമസ്കാരം മൂന്നുലക്ഷം ജപം തഥാ. ൩൬
ഗോപാലകം ഭദ്രസൂക്തം പൌരുഷം സൂക്തമേവ ച
ശംഖാഭിഷേകം ദേവേഷു നിവേദ്യം മധുരത്രയം. ൩൭
ധാന്വന്തരജപം തദ്വത്തിലിയം ഹോമപൂജയും
'മൃത്യുഞ്ജയാ'ഖ്യം ഹോമം ച ശങ്കരന്നംബുധാരയും. ൩൮
ക്ഷീരധാരയതും നന്നു 'ശൂലിനീ'ജപവും തഥാ
വിശേഷിച്ചു വിഷം തീൎപ്പാൻ ഗരുഡാഷ്ടോത്തരം ശതം.
വിഷ്ണുസാഹസ്രനാമം ച പൂജയും സ്കന്ദസേവയും
ബ്രാഹ്മണപ്രീതി തന്നെ കഴിച്ചീടിലതുണം ശുഭോം. ൪൦
വിപ്രഭോജനവും വേണം വിഷഘ്നകപൂജയും
മററുള്ള സജ്ജനങ്ങൾക്കും പ്രസാദത്തെ വരുത്തണം. ൪൧
ഗ്രഹാദേവാദിപൂജാ ച ബലിയും തൎപ്പണങ്ങളും
യഥാശക്തി കഴിക്കേണം മററുള്ളീശ്വരസേവയും. ൪൨

ക്രിയാവസാനേ ശക്തിക്കു തക്ക ദക്ഷിണ ചെയ്തുടൻ
പ്രസാദിപ്പിക്കയും വേണം കല്യാണഫലസിദ്ധയേ. ൩൩

ഇതി ജ്യോത്സ്നികാചികിത്സായാം
സുധാകലാദിനിരൂപണാധികാരഃ.

---

# ആഖുവിഷത്തിന്

---

കലചന്ദ്രഃ, കരുവണ്ണ,ശ്ച വിഷഘാതി,ഭയാനകഃ,
ക്രൂരോ,/ ഗ്രു,ശ്ച കമുദോ, മേഘനാദ,ശ്ച ഭൃതകഃ. ൧
തീക്ഷ്ണ,സ്സുരേശ്,സ്സിംഹാസ്യ,സ്സുദന്ത,സ്സുമുഖ,സ്തഥാ
ഏകചാരീ, സുഗർഭ,ശ്ച കീർത്തിതാഷ്ഷോഡശാഖവഃ. ൨
ഏവം മൂഷികവംശങ്ങൾ പതിനാറുണ്ടവററിന്
ഓരോ കാലത്തിലോരോന്നിന്നേററമുണ്ടാം വിഷം തുലോം.
പതിനാറെലികൾക്കുള്ള വിഷമോരോരൊ ധാതുവിൽ
കടന്നാലതിനുള്ളോരു ലക്ഷണങ്ങൾ ചികിത്സയും. ൩
വേറിട്ടു ചൊന്നതെല്ലാം താനറിവാൻ പണിയേററവും
ആകയാലിഹ സാമാന്യം ചികിത്സാ ലക്ഷണങ്ങളും. ൪
ചൊല്ലുന്നു പ്രാണിനാം സാക്ഷാദുപകാരാത്ഥമായിഹ
ഇവററിൻ പല്ലു പെട്ടാലും ശുക്ലാ ദേഹേ പതിക്കിലും. ൫
നഖങ്ങൾകൊണ്ടു ദേഹത്തിൽ മുറിഞ്ഞീടുകിലും തഥാ
ശവശുക്ലാദി വീണുള്ള തുപജീവിച്ചിതാകിലും. ൬
വിഷപീഡകളുണ്ടാകും ക്രമത്താൽ പ്രാണികൾക്കിഹ
കടിച്ചോരു പ്രദേശത്തു തഴമ്പായിട്ടിരിക്കിലും. ൭
പുൺ പെട്ടിട്ടുണങ്ങാതെ നൊമ്പരത്തോടിരിക്കിലും

വിഷമുണ്ടെത്തു ദഷ്ടന്റെ ദേഹത്തിങ്കലതോക്കണം. ൯
ദംശപ്രദേശേ വീങ്ങീടും നൊമ്പരങ്ങളുളാം ത്തുലോം
തലനോവോട്ട പനിയും കുക്ഷിവേദനയും തഥാ ൧൦
രുചിയെന്നിലുമില്ലാതെ വന്നീടും നേത്രരോഗവും
കമ്പവും കഫവും ശീതം തഥാ സൎവ്വാംഗസാദവും. ൧൧
മേലെല്ലാം വട്ടമായിട്ടു പൊട്ടും ക്രമഞ്ചൊറിയും പുനഃ
നൊമ്പരങ്ങൾ ശരീരത്തിലെല്ലാം വൎദ്ധിച്ചു വന്നിടും ൧൨
ആതപേച്ഛയുമുണ്ടാകും മൂക്കിലൂടെ ജലം വരും
മലമൂത്രങ്ങൾ ബന്ധിക്കും പീഡകൾ പലതും വരും ൧൩
എലിതൻ നഖദന്താദി തട്ടിയാല്വനപ്പൊഴേ
കയ്യുണ്ണിവെള്ളം മുൾ്ാവിൽ തേച്ചീടിൽ വിഷമാശു പോം.
കാൎപ്പാസപല്ലവം തൈലേ പേഷിച്ചിട്ടു കുടിക്കിലും
തഥാ തൈലത്തിലാകാശതാൎക്ഷ്യചൂൎണ്ണം കുടിക്കിലും. ൧൪
കാൎപ്പാസപത്രം ക്ഷീരത്തിൽ പിഴിഞ്ഞിട്ടതിലപ്പൊഴേ
കിഞ്ചിൽ ചൂൎണ്ണമതും കൂട്ടി കൊടുപ്പു മൂഷികാൎത്തന് ൧൫
കഴഞ്ഞോളം ജലേ നിന്നു കുടിച്ചപ്പാത്രമഞ്ജസാ
മുൾ്ാവിനെ കടത്തീട്ടു പിമ്പോട്ടേക്കെറിഞ്ഞിടൂ. ൧൬
ശീതപ്പെട്ടു വിറപ്പോളം മുങ്ങവേണം യഥാബലം
ദിനത്രയമതീവണ്ണം ചെയ്തുകൊള്ളു വിഷം കെടും. ൧൭
ഒന്നരദ്ദിവസം ചെല്ലും മുമ്പിലേ ചെയ്തുകൊള്ളണം
അല്ലായ്ക്കിലൌഷധം മററു കുടിയ്ക്കേണം പുരട്ടണം. ൧൯
ചെറുചീര സമൂലത്തെ കാടിനീരിൽ പിബേത്തതഃ
തഥാ ശിരീഷപഞ്ചാംഗം പായയേൽ ക്ഷ്വേളശാന്തയേ.
അങ്കോലമൂലം ക്ഷീരത്തിൽ കുടിപ്പു കാഞ്ചികേ/ഥവാ
തദച്ചാരണയും നീലീമൂലവും ചെറുചീരയും ൨൧

ത്തുല്യമായി കുടിപ്പിച്ചു വ്രണേ തേച്ചു വിഷാപഹം
ശ്വേതാൎക്കമൂലം ഗന്ധം ച ഗോക്ഷീരേ പായയേത്തഥാ
ഉന്മത്താൎക്കദലം വേലിപ്പരുത്തിക്കുള്ള പത്രവും
പിഴിഞ്ഞ നീരിൽ കായത്തെ മേളിച്ചിട്ടു പുരട്ടുക. ൨൩
കടുത്രയം കുടിക്കുന്നം തഥാ സൈന്ധവചന്ദനേ
ലേപനം ചെയ്യുയും വേണം വിഷശാന്തിക്കു ദഷ്ടന്ന് ൨൪
കരള്ളേക മഞ്ഞൾ്പൊരികടെ മൂലവും ചന്ദനം വചാ
നന്നാറി പാടതൻവേരും ശംഖപുഷ്പ, മവൽപ്പൊരി. ൨൫
ഇവയെല്ലാം സമം കൂട്ടി തത്തുല്യം വെള്ളടമ്പുതൻ-
പത്രവും കൂട്ടി ഗോക്ഷീരേ പിഷ്ട്വാ സപ്തദിനം പിബേൽ
ലേപനാദികളും ചെയ്കവീക്കവും തീൎന്നുപോം ദ്രുതം
നാനാമൂഷികദോഷങ്ങൾ വിദ്രുതം പോയ് മറഞ്ഞിടും. ൨൬
പൊഴപ്പരത്തിത്തോലിന്റെ രസത്തിൽ തഴുതാമയും
മുരിങ്ങാത്തൊലി കൊഞ്ഞാണിത്തൊലിയും കരള്ളേകവും
വയമ്പും ചന്ദനം പാടക്കിഴങ്ങും ഗൃഹധൂമവും
പിഷ്ട്വാ സൎവ്വാംഗവും തേച്ചു നഷ്ടമാം മൌഷികം വിഷം.
കഴഞ്ചോരോന്നു കൊള്ളുന്നം കുറയാതെ ഫലത്രയം
ചുണ്ടവേർ മുക്കഴഞ്ചുവു പൊടിച്ചിട്ടിവയൊക്കയും. ൩൦
കള്ളിപ്പാലിലുരുക്കീട്ടു കുപ്പിപ്പാത്രത്തിലിട്ടുടൻ
അടച്ചാതപമുള്ളിടം വച്ചുകൊണ്ടത്തുണക്കുക. ൩൧
പൊടിച്ചു പൊടിയാക്കീട്ടു മുമ്പിലുണ്ണുന്ന ചോറതിൽ
നെയ്യും പൊടിയതും ചേൎത്തു ഭക്ഷിപ്പു വിഷമാശു പോം
ഉപ്പുനീരിൽ നനച്ചിട്ടു തിലം തോലു കളഞ്ഞുടൻ
ചുക്കമൊപ്പിച്ചു ചൂൎണ്ണിച്ചു മേളിച്ചു ഗുളമോടതു്. ൩൨
സേവിച്ചുകൊണ്ടാലത്തന്നു വൈരസ്യങ്ങളകന്നു പോം.

പച്ചുവിൻപാലിലെട്ടൊന്നു കള്ളിപ്പാലു കലന്നടൻ. ൩൫
കാച്ചിക്കൊണ്ടൊറ തൊട്ടിട്ടു ദധിയാക്കി കലക്കുക
ഉദ്ധൃത്യ വെണ്ണ സേവിച്ചാലൊഴിയും മൌഷികം വിഷം.
ശിവമല്ലിയുടേ വേരും പുഷ്പവും ചന്ദനം വചാ
വിഷവേഗം തഥാ പാടക്കിഴങ്ങും മരമഞ്ഞളും. ൩൬
മുത്തങ്ങാ രോഹിണീ വ്യോഷ പൃഥുകപ്പാരിയെന്നിവ
തുല്യമായിപ്പൊടിച്ചിട്ടു സേവിപ്പൂ തേനമായത്തു് ൩൭
മറന്നുപോയേനിന്തുപ്പും കൂട്ടിക്കൊൾക പൊടിച്ചതിൽ
അനേന നശ്യതി ക്ഷേപളം തിമിരം ഹി യഥേന്ദുനാ. ൩൮
പറിച്ച തുക്കു പുകയത്തക്കപത്രം വെള്ളത്തു്
പുകയേററം പിടിച്ചാലങ്ങെടുത്തിട്ടു പൊടിച്ചതിൽ. ൩൯
നാലൊന്നു സൈന്ധവം ചേർപ്പൂ തദർദ്ധം ടങ്കണം തഥാ
തേനിൽക്കുഴച്ചു സേവിപ്പൂ സമസ്താഖുവിഷാപഹം. ൪൦
പൊരിച്ചാനയടീമൂലം ശതമൂലിടെ കന്ദവും
കൊട്ടത്തേങ്ങാപ്പുറന്തോലും നീലിച്ചുള്ള കരിമ്പതും. ൪൧
തുക്കിത്തുല്യമതാക്കീട്ടു വറുത്തിട്ടങ്ങരച്ചത്തു്
തൊട്ടു തേച്ചാലൊഴിഞ്ഞീടും വീക്കം മൌഷികദോഷജം.
വീക്കം പാരമതായീടിൽ മണ്ഡലിക്കു പറഞ്ഞവ
മരുന്നും ധാരയും ചെയ്താലൊഴിയും വിഷവീക്കവും. ൪൨
ജലദോശീരശീതം ച വിശ്വം പർപ്പടതോയവും
കഷായം വെന്തു സേവിച്ചാൽ പനി ശീഘ്രമൊഴിഞ്ഞു- [പോം.

നീലീ,കരഞ്ജ,പിചുമന്ദ,ശിരീഷ,ശിഗ്രു-
മുസ്താ,ഗ്രു,വിശ്വ,സുരഭ്രുരുഹ,ചന്ദനാനി
ഏഭിഃ സമാംശസഹിതൈഃ പരിപാകചൂർണ്ണൈഃ
ശീഘ്രം വിനാശയതി മൂഷികദോഷജാതം. ൪൩

പാഠാ,ശിരീഷ,പൃഥുകാഖ്യ,വചാ,ഹരിദ്രാ,
കുഷ്ഠാ,ബ്ദ, വിശല്യ,മധുകൈ,സ്സമഭാഗയുക്തൈഃ
കല്കോ ഹരത്യഖിലമൂഷികദോഷജാതം.
ക്ഷേപളം ക്ഷണേന ദഹനോ ഹി യഥാ തൃണൌഘം.
പഞ്ചാംഗം ച ശിരീഷജം ത്രികടുകം
കാകോളവേഗം വചാ
പത്ഥ്യാ ചന്ദന,വാജിഗന്ധ,തകരോ,
ശീരാ,ബ്ദ,നിംബത്വചഃ
സംകല്പ്യാശ്ശു സമാംശമത്ര തു ജലേ-
പേഷ്യതൽ സമസ്തം പ്രഗേ
പീതാ സൈന്ധവസംയുതം പരിഹരേൽ
കാകോളമാഖൂത്ഭവം. ൪൭

നാലിടങ്ങഴി കൊള്ളേണം കറുകക്കുള്ള നീരത്
നാനാഴിയെണ്ണയും ചേർത്തു കാച്ചു കല്ക്കസ്യ യഷ്ടിയാം. ൪൮
ദശപുഷ്പം പിഴിഞ്ഞുള്ള തോയേ കാച്ചുകിലും ഗുണം
തഥാ ഭൃംഗാമൃതരസേ കാച്ചിക്കൊണ്ടുള്ള തൈലവും. ൪൯
മൂഷികാർത്തനു തേച്ചിട്ടു കുളിപ്പാൻ ഗുണമേററവും
കുളിച്ചാലപ്പോഴേ നല്ലോരൌഷധത്തെ കുടിക്കണം. ൫൦
സങ്കടം പലതും പാരമേറീടിലവനപ്പോഴേ
ഛർദ്ദിപ്പിക്ക ഗുണം ശീഘ്രം സരിപ്പിച്ചീടിലും തഥാ. ൫൧
നിലനാരകമൂലത്തെ ക്ഷീരംതന്നിൽ കുടിക്കിലോ
ആഖുജാതമതായുള്ള വിഷം ഛർദ്ദിച്ചുപോം ഗുണാം. ൫൨
തഥൈവ മഹിഷീതക്രേ കുടിപ്പൂ പേച്ചുരക്കുരു
കാടിയിൽ പുന്നബീജത്തെ കുടിച്ചാലും വമിച്ചുപോം. ൫൩
കരുവള്ളിയുടെ മൂലം വിരകിൻ കുരുവും തഥാ

ഇവയൊന്നെണ്ണയിൽ പീത്വാ വിഷം ഛൎദ്ദിച്ചുപോം ദ്രുതം.
കാലമേറെ കഴിഞ്ഞീടിലിവയൊന്നു കൊട്ടത്തുടൻ
എണ്ണ തേച്ചിളവെയിലത്തു നിൎത്തീട്ടു വിഷദഷ്ടനെ. ൭൭
എന്നാൽ ഛൎദ്ദിച്ചു പോയീട്ടു മാഖുജന്മാം വിഷമൊക്കെയും
ചന്ദനം ശുദ്ധതോയത്തിൽ കുടിച്ചാൽ ഛൎദ്ദി നിന്നുപോം.
പരിപ്പും മലരും ചുക്കും ബലാ വില്വം ച ധാന്യവും
കഷായം വെച്ചു സേവിച്ചാൽ ഛൎദ്ദിയെല്ലാമിളച്ചുപോം.
കാവിക്കല്ലഞ്ജനക്കല്ലും ചുക്കും തിപ്പലി യഷ്ടിയും
ധാത്രീഫലമതും തേനിൽ സേവിച്ചാൽ ഛൎദ്ദി നിന്നുപോം.
ആവണക്കെണ്ണയും പാലും കുടിക്കിലിളകും മലം
തഥാ ച കൊന്ന സേവിപ്പു കാഞ്ഞവെള്ളമതിൽ പുനഃ.
അമൃതും പൂഗവും പഥ്യാ കഷായം ചുക്കമായുടൻ
വെച്ചു സേവിച്ചു കൊൾകെന്നാൽ ഉടനേ സരണം വരും
കമ്പിപ്പാലയുടേ വേർമേൽ തൊലിയും നൽക്കടുകയും
അമൃതും ചുക്കുമായ്വെച്ചു കഷായം തു വിരേചകം. ൮൩
സ്നാനം ചന്ദനപാനം ച ദധിഭോജന,മെന്നിവ
ചെയ്തുകൊണ്ടാൽ ശമിച്ചീടും സരണം ചൌഷധോത്ഭവം.
കഷായം വെച്ചു നല്ലോരു കരള്ളേക,മവൽപ്പൊരി
നാലൊന്നായാൽ പിഴിഞ്ഞിട്ടങ്ങതിൽ നാലൊന്നു നെയ്യു
ചകന്നു വെന്തു കൊള്ളേണം കല്ക്കത്തിന്നു കടുത്രയം (൮൫
സേവിച്ചാൽ മൂഷികക്ഷ്വേള മൊഴിഞ്ഞീടുമശേഷവും
കൊട്ടം കുമിഴുതൻവേരും കഷായം വെച്ചതിൽ പുനഃ
വെന്തുകൊള്ളാം ഘൃതം കല്ക്കം മധുകം മുന്തിരിങ്ങയും.
സമം നെയ്യോടു ഗോമൂത്രം കൂട്ടി വെന്തു കുടിക്കണം
തഥാ ബ്രഹ്മീരസേ വെന്തു സേവിച്ചാലും ഗുണം തുലോം.

ആഖുവിഷചികിത്സാധികാരഃ.

---

# വൃശ്ചികാദിചികിത്സാധികാരം

---

വൃശ്ചികാനാം വിഷത്തിന്റെ ലക്ഷണങ്ങൾ ചികിത്സയും
കിഞ്ചിൽ ചുരുക്കിച്ചൊല്ലുന്നേൻ ജനങ്ങൾക്കറിവാനിഹ. ൧
അനിശം കമ്പമുണ്ടാകും ഛർദ്ദിബുദ്ധിഭ്രമങ്ങളും
ശ്ശ്വയും സ്വേദവും പാരം പനിയും രോമഭേദവും. ൨
ദംശേ വേദനയും പാരിച്ചുഴലും രക്തവർണ്ണവും
നാനാവൃശ്ചികജന്തുക്കൾ വിഷത്തിന്നളവാസ്ഥയും. ൩
ആദൌ ശൃംഗജളൂകാദി കൊണ്ടു രക്തം കളഞ്ഞുടൻ
അശ്വഗന്ധ,കരഞ്ജങ്ങൾ പായയേന്നസ്യമാചരേൽ. ൪
പുളി മോരിലരിച്ചിട്ടു വേപ്പിന്തോൽ മുളകെന്നിവ
കാച്ചി കവോഷ്ണമാകുമ്പോൾ അതിനാൽ ധാര കൊള്ളുക.
കരഞ്ജ,തിന്ത്രിണീ,കാരസ്കരത്തിൻ പത്രമെന്നിവ
പിഴിഞ്ഞ നീരിലിന്തുപ്പ,ഞ്ഞെഴുത്തു കണ്ണു രണ്ടിലും. ൬
ഹസ്തംകൊണ്ടു പിഴിഞ്ഞിട്ടു വുങ്ങിന്റെ പത്രമഞ്ജസാ
കണ്ണിലും മൂക്കിലും പിന്നെ വായിലും കടിവായിലും. ൭
പ്രയോഗിച്ചാൽ വിഷം തീരും വൃശ്ചികോത്ഥമതൊക്കെയും
തഥാ താംബൂലവും കായം കൂട്ടിക്കൊണ്ടു പിഴിഞ്ഞതും.
ബാലകുക്കുടപിഞ്ഛങ്ങൾ ഇന്തുപ്പും തിലകല്ക്കവും
ചതച്ചിട്ടു പുകച്ചീടിൽ തീർന്നീടും തേൾവിഷം ദ്രുതം. ൯
വേപ്പിൻ പത്രമതും നല്ല മഞ്ഞളും നരകേശവും
ഉമിയും കള്ളിതൻ പത്രം പനയോല യുഴിഞ്ഞയും. ൧൦
കൂട്ടി പ്പുകച്ചുകൊണ്ടാലും വിഷം വൃശ്ചികജം കെടും
തഥാ ദാർവ്വീരാമഠാനാം ധൂപവും നന്നു കേവലം. ൧൧

---

## ചിലന്തിവിഷത്തിന്.

---

ചിലന്തികളുള്ള ചിഹ്നങ്ങളെളൗഷധങ്ങളുമങ്ങിനെ
സാമാന്യമിഹ ചൊല്ലുന്നേൻ വിംശതിക്കും ക്രമാൽ പുനഃ
ശേഷം നാലുണ്ട,വററിന്നു ചികിത്സാ നാസ്തി ഭൂതലേ
നാലിലൊന്നിനെയങ്ങോട്ടു കണ്ടാൽ ചത്തീടുമഞ്ജസാ. ൧൫
ഇങ്ങോട്ടു കണ്ടാൽ ചത്തീടു,മൊന്നു മറേറവന്നും പുനഃ
ഛായകൊണ്ടു ഹനിച്ചീടും ഗന്ധംകൊണ്ടൊരുവൻ തഥാ.
മററുള്ളതു ചികിത്സിച്ചാൽ ക്രമത്താൽ ഭേദവും വരും
മന്ത്രൌഷധങ്ങൾകൊണ്ടേഷാം വിഷശാന്തി വരുത്തണം.
ദംശപ്രദേശേ പുളകം ശോഫവും സ്ഫോടസംഘവും
തീവ്രവേദനയും പാരം ശിരോരോഗവുമങ്ങിനെ. ൧൬
വണ്ണഭേദവുമുണ്ടാകും ജ്വരവും പാരമാസ്യരും
ലൂതാജാതവിഷത്തിന്നങ്ങിവണ്ണം ലക്ഷണം വിദുഃ. ൧൭
രക്തം വിമുച്യ തുളസീം രജനീം തേച്ചുകൊള്ളണം
പാലിൽ കലക്കി സ്സേവിപ്പൂ തദേവ വിഷശാന്തയേ. ൧൮
ഓട്ടിൻ പാത്രമതിൽ കായം താംബൂലാംബുനി മർദ്ദയേൽ
തേച്ചുകൊണ്ടാലുണങ്ങിടു, മരുത്തിട്ടുള്ളതൊക്കെയും. ൧൯
ശിരീഷനീലീമൂലങ്ങൾ തൽപത്രാംബുവതിൽ പുനഃ
പായയേല്ലേപയേൽ ശീഘ്രം വിഷം നശ്യതി ലൂതജം. ൨൦
ചെറുചീര സമൂലത്തെ തേച്ചുകൊണ്ടു കുടിക്കിലും
കൊട്ടം രാമച്ചവും നീലീ മൂലവും ഗന്ധസാരവും. ൨൧
പാലിൽ കുടിച്ചു തേച്ചാലടങ്ങും ലൂതികാവിഷം
നന്നാരിനീലീമൂലങ്ങൾ ധാരയും പാനവും ഗുണം. ൨൨
കാട്ടുകയ്പയുടെ പത്രം തുളസീദലവും സമം

നസ്യാഞ്ജനാദി ചെയ്തീടിൽ ചിലന്തിവിഷവും കെടും. ൨൩
നീലീദളമത്തും നല്ല തുളസീ കരിനൊച്ചിയും
പിഴിഞ്ഞുണ്ടായ വെള്ളത്തിൽ വെന്തുകൊള്ളൂ ഘൃതം ഭിഷ
ക്കല്ക്കത്തിന്നുള്ളിയും വ്യോഷം അശ്വഗന്ധം ച ചന്ദനം(ക്
മധുകം തകരം കൊട്ടം നന്നാരി കരമ്ളകവും. ൨൪
തുല്യമായിവ യെല്ലാമേ കൂട്ടി വെന്തരിച്ചുടൻ
സേവിച്ചുകൊണ്ടാൽ തീൎന്നീടും ലൂതജം വിഷസഞ്ചയം.
ഇവററിൻവേർ കഷായം വെച്ചതിലും വെന്തു കൊള്ളലാം
ഇച്ചൊന്ന പോലെ തേങ്ങാനെ കാച്ചിത്തേച്ചീടിലുംതഥാ.

---

## കീരിവിഷത്തിന്ന്.

---

കീരിക്കുള്ള വിഷംകൊണ്ടു ഗളഭംഗം വരും ഗുണാം
ദന്തോഷ്ഠങ്ങൾ കറുത്തീടും തഥാ താലുപ്രദേശവും. ൨൮
വാക്കിന്നിടച്ചയും കാണാം ചുകക്കും നേത്രയുഗ്മവും
തീവ്രജ്വരം മഹാപീഡ പലതും പാരമായ്വരും. ൨൯
വെലിപ്പരുത്തിതൻപത്രം ഫലവും പുഷ്പമൂലവും
നാലുമൊപ്പിച്ചരച്ചിട്ടു പായസേയല്ലേപയേദ്ധ്രുതം. ൩൦
നീലികാപത്രവും ഭവരും തേച്ചുകൊണ്ടു കുടിക്കിലും
കീരിതൻെറ വിഷം തീരും പാരം പാരിച്ചതെങ്കിലും. ൩൧
കരുനൊച്ചിയു മീവണ്ണം ചെയ്തുകൊണ്ടാൽ വിഷം കെടും
ഇവററാലെണ്ണനെ വെന്തു പ്രയോഗിക്ക വിഷാപഹം.

---

## മാർജ്ജാരവിഷത്തിന്ന്.

മാർജ്ജാരവിഷ,മേററീടിൽ കറുക്കം താലുനാഭികൾ
ചൊറിയും കടികൊണ്ടേടം നാവുഭാഗമരുത്തിടും. ൰൬
പനിയും ഛർദ്ദിയും സ്വേദം പെരുതായിവരും തഥാ
ഏരണ്ഡമൂലവും നല്ല പത്ഥ്യാ പൊൻകാര,മെന്നിവ. ൰൭
തേനിൽ തേച്ചു കുടിപ്പിപ്പൂ തഥാ വ്യോഷം സസൈന്ധവം
കയ്യുണ്ണിനീരിൽ കായത്തെ മേളിച്ചിട്ടു പുരട്ടുക. ൰൮
ഇതിനാ,ലാജ്യതൈലാദി പാകം ചെയ്തുത്ത,മുത്തമം
മാർജ്ജാരവിഷമെല്ലാം പോ,മിച്ചൊന്നൌഷധസേവയാൽ.

## ശ്വവിഷത്തിന്ന്.

നരാണാം നായ്, ദംശിച്ചാൽ കറുക്കം രക്തവും വ്രണേ
രക്തസ്രുതിയു,മുണ്ടാകും വീക്കവും പനിയും തഥാ. ൰൯
ഭീതിയും ദേഹദൗർഗ്ഗന്ധം സന്ധിസാദം ശിരോഗദം
സരണം മലബന്ധം വാ ഭവിക്കും ശ്വവിഷത്തിന്ന്. ൰൨
അങ്കോലമൂലം തച്ചർമ്മ,മൊപ്പം കാഞ്ചികനീരതിൽ
പാനലേപാദി ചെയ്തീടിൽ കെടും ശ്വവിഷ,മഞ്ജസാ.
എണ്ണ,നെയ്യ,ലേഹ്യ,മിത്യാദി കങ്കോലം തന്നെ കൊള്ളുക
കഷായം നീലികാമൂലം കുടിപ്പിക്ക സസൈന്ധവം. ൪൦
ശിഗ്രുപത്രമതും നല്ല മഞ്ഞളും മരമഞ്ഞളും
ദൂർവ്വാരസമതിൽ പിഷ്ടാ തേച്ചുകൊള്ളുവൂ വിഷാപഹം.
ശുദ്ധദൂർവ്വാരസേ തേങ്ങാനെ കാച്ചി ധാരകൊള്ളുക
മധുകം ചന്ദനം ജാതിപത്രിയും കൽക്കമായിഹ. ൪൨

ഭ്രാന്തുള്ളതു കടിച്ചീടിൽ ഛൎദ്ദിപ്പിക്ക യഥാബലം
സരിപ്പിച്ചീടിലും കൊള്ളാം കുടിപ്പിക്ക കഷായനീർ. ൪൪
ഛൎദ്ദിപ്പാനും സരിപ്പാനും മൂഷികന്റെ ചികിത്സയിൽ
ചൊന്നപോലുള്ളതെല്ലാമേ പ്രവൎത്തിപ്പൂ ഗുണാം വിശേഷ.

നീലീ, കരഞ്ജ, തുളസീ, പിചുമന്ദ, ലോധ്ര,-
ദാൎവ്വീ, യവാഷ, ബൃഹതീദ്വയ, പൎപ്പടാദ്യൈഃ
വ്യോഷം, ശിരീഷ, സുരദാൎവ്വ,പി തുല്യഭാഗൈ-
സ്സിദ്ധം പയഃ പരിഹരേദ്വിഷവിഭ്രമം ച. ൪൫

കരഞ്ജപത്രവും തോലും വേരും കൊണ്ടു കഷായവും
വെച്ചെടുത്തു കുടിപ്പിപ്പൂ ബുദ്ധിഭ്രമമതുംകെടും. ൪൬
കരഞ്ജനീലീമൂലങ്ങൾ കഷായം തേനമായുടൻ
സേവിച്ചാൽ വിഷവും ഭ്രാന്തും തീൎന്നീടും വിശങ്കഭൃജം. ൪൭
ഏവം ക്രോഷ്ടുകകാകോളേ ചൊന്നവൂ ബുദ്ധിഭ്രമേഽപി ച
മന്ത്രയന്ത്രാദികൾ കൊണ്ടും രക്ഷ കല്പിച്ചുകൊള്ളണം. ൪൮

---

## അശ്വവിഷത്തിന്.

---

അശ്വദംഷ്ടന്ന ദംശത്തിൽ വേദനാ രുധിരസ്രുതി
കണ്മിഴിപ്പാൻ വശക്കേടും സദാ സൎവ്വാംഗസാദവും. ൪൯
പാരമുണ്ടാസ്സുഖം പിന്നെ ദാഹവും ഭ്രമവും തഥാ
അമ്ലക്ഷാരമതും നല്ല വമനവും ലോധ്രചൎമ്മവും. ൫൦
ക്ഷീരേ പേഷിച്ചു സേവിപ്പൂ ലേപനാദിയുമാചരേൽ
വാജിദന്തോത്ഥവക്ഷേപളം തൽക്ഷണാദേവ നശ്യതി. ൫൧

---

## വാനരവിഷത്തിന്ന്

ദംശേ മഹാദനയത്യൎത്ഥമുണ്ടാകും വാനരേ വിഷേ
ചിറിയും പല്ലുമങ്ങെല്ലാം കറുക്കും കൃഷ്ണരക്തവും ൬൨
ദംശപ്രദേശാൽ വന്നീടും ശരീരം വാട്ടമേററവും
രോമഭേദമതും കാണാം മേലെല്ലാം വൎണ്ണഭേദവും. ൬൩
നെൻമേനിവാകതൻവേരും തോലും പത്രം ച പുഷ്പവും
കായയും തുല്യമായിട്ടു പായയേല്ലേപയേ ദ്രുതം. ൬൪

## മത്ത്യദന്തവിഷത്തിന്ന്.

മത്ത്യദന്തവിഷത്തിന്ന മൂകത്വം വരു മഞ്ജസാ
പനിയും ഗാത്രഭേദം ച ശ്യാമത്വം ചോഷ്ഠദന്തയോഃ ൬൫
സന്ധു നൊന്തു കനത്തീടും ലാലാസ്രുതിയുമങ്ങിനെ
വൎണ്ണഭേദം മുഖത്തുണ്ടാം ചുവക്കും നയനദ്വയം. ൬൬
നീലീമൂലമതും നല്ല നന്നാറി പെരുചീരയും
പാലിൽ പിഷ്ട്വാ പിരട്ടീട്ടു കടിപ്പൂ തദ്വിഷാപഹം. [ലോം
ഇവയോരോന്നുതാൻ പോരാ, മൊന്നിച്ചാകിൽ ഗുണം തു-
നസ്യാഞ്ജനാദിയും ചെയ്‌വൂ നരാണാം വിഷമാശു പോം.

## മണ്ഡൂകവിഷത്തിന്ന്

മണ്ഡൂകത്തിൻ വിഷത്തിന്ന ദംശേ പാരം ചൊറിച്ചിലും
നാലുഭാഗത്തു മഞ്ഞെറ്റം പൊള്ളീടും തീവ്രമൂൎത്തിയും ൬൭
മനഃക്ലേശമതും നോവും വീക്കവും പാരമാൎത്തിയും

ചുക്കും തിപ്പലിയും നല്ല കായവും മുളകെന്നിവ. ൱൦
കൂട്ടിക്കൊണ്ടു,തരച്ചിട്ടു കുടിപ്പൂ ലേപയേച്ച തൽ
മണ്ഡൂകദന്തസഞ്ജാത വിഷ,മെല്ലാമൊഴിഞ്ഞുപോം. ൱൧

## അരണവിഷത്തിന്ന്

അരണേടെ വിഷത്തിന്നു മേലെല്ലാം കാശ്രുവട്ടമാ്ന്
പൊട്ടുക്കും കൃഷ്ണമായിട്ടു ചുവന്നിട്ടാകിലും തഥാ. ൱൨
പനിയും നൊമ്പരം പാരമംഗസാദ,മരോചകം
ശീതം മുഖത്തു ദുൎഗ്ഗന്ധം മലബന്ധവു,മാസ്യതം. ൱൩
ദീൎഘവൃന്തമതിൻ തോലും മുരിങ്ങാത്തൊലിയും തഥാ
ഒന്നുമനിവാകത്തൊലിയും തഥാ നിംബകരഞ്ജയോഃ.
സൎവ്വാംഗം തേച്ചു സേവിപ്പൂ ധൂപിപ്പൂ ധാരചെയ്കിട്ടു
നീലീമൂലകഷായത്തെ കുടിച്ചീടുകയും ഗുണം. ൱൪
ഉറിതൂക്കിയുടെ വേരും ഗൃഹധൂമവുമായതു
ദൂൎവ്വാനീരിലരച്ചിട്ടു സൎവ്വാംഗം തേക്കയും ഗുണം. ൱൫

## കൃകലാസ (ഓന്ത്) വിഷത്തിന്ന്

കൃകലാസവിഷത്തിന്നും ലക്ഷണങ്ങൾ ചികിത്സയും
മിക്കവാറു മതീവണ്ണം കണ്ടുകൊൾവൂ യഥാവലേ. ൱൬

## ഗൌളീവിഷത്തിന്ന്

ഗൌളിതന്റെ വിഷത്തിന്നു കുക്ഷിരോഗം ചൊറിച്ചിലും

പണപ്രമാണം മേലെല്ലാം പൊട്ടക്കം വറളും ചിറി. ന്നവൃ
അഘോരി കരളേകം ച നന്നാറിയമരീ തഥാ
പാനലേപാദി ചെയ്യീടിൽ പല്ലിതൻ വിഷമാശു പോം.

---

## കടന്നൽ വിഷത്തിന്.

---

കടന്നൽ കുത്തുകിൽ പാരം കടയും വീക്കവും വരും
രോമഭേദവുമുണ്ടാകും വരും സൎവ്വാംഗസാദവും. ൧൦
പിഷ്ട്വാ മുക്കുററി സൎവ്വാംഗം നവനീതേ കലൎന്നു്.
തേച്ചു ശേഷം വിഴുങ്ങീട്ടു തദ്വിഷം നശ്യതി ക്ഷണാൽ.
ഞൊങ്ങണംപുല്ലു മീവണ്ണം നീലീമൂലദലങ്ങളും
കൃഷ്ണമായുള്ള തുളസീ മൂലവും പത്രവും തഥാ. ൧൧
മേലെല്ലാം തേച്ചുകൊണ്ടീടിൽ കടന്നൽക്കൂടെ,ടുത്തിടാം
നീലീ തുളസികാ രണ്ടും കടന്നൽവിഷനാശനം. ൧൨

---

## തേരട്ടവിഷത്തിന്.

---

തേരട്ടവിഷമാകുമ്പോൾ വട്ടത്തിൽ തൊലുപോയതിൽ
അരുത്തിട്ടു ചൊറിഞ്ഞീടും ക്രമത്താൽ വളരും പുനഃ ൧൩
വ്യോഷം ശിരീഷപഞ്ചാംഗം പായയേ ല്ലേപയേദ്വ്രണം
പുത്തരിച്ചുണ്ടതൻ പത്രം കേതകീദല,മെന്നിവ. ൧൪
തേങ്ങാനെയ്യിൽ വറുത്തിട്ടു പേഷിച്ചാശു പിരട്ടുക.

---

### (തൊട്ടാലൊട്ടി) തൊട്ടാർതൊട്ടി വിഷത്തിന്ന്.

തൊട്ടാർതൊട്ടിവിഷത്തിന്നു, മീവണ്ണം ചെയ്തുകൊള്ളുക
ചെറുചീരയത്തുംകൊണ്ടു പാനലേപാദിയും ഗുണം. ന്യ

### അ ട്ട വി ഷ ത്തി ന്ന്.

അട്ടക്കുള്ള വിഷത്തിന്നു ചൊറിയും ചോരയും വരും
നന്നാറി മഞ്ഞളും നെയ്യും ജളൂകവിഷനാശനം. ലൈ

### മ ത്സ്യ വി ഷ ത്തി ന്ന്.

കടച്ചലുണ്ടാം,മത്സ്യാൎത്ഥം വ്രണേ വേദനയും തഥാ
പനിരോമാഞ്ചവും വീക്കം മത്സ്യക്ഷതങ്ങളാൽഭവേ ദേവൽ
തത്ര കാരസ്കരത്തിന്റെ വേരും തുരിയു മഞ്ജസാ
ഇടിച്ചിട്ടു ജലംകൊണ്ടു ധാര ചെയ്ക നിരന്തരം. ൻ
ആരണ്യസൎഷപം വേരോടിടിച്ചിട്ടു കഷായമായ്
വെച്ചെടുത്തു പുകച്ചീടിൽ കടച്ചൽ ക്ഷണമേ കെടും. വ്യ
തദേവ ലേപയേ,ച്ഛീഘ്രം സവ്യോഷം രാമഠാനപിതം
പുനൎന്നവാമരത്തു ലേപയേ,ച്ഛോഫശാന്തയേ. വ്യ
പാലിൽ പുഴുങ്ങി പ്പേഷിച്ചി, ട്ടമൃതും ദശപുഷ്പവും
തേച്ചുകൊണ്ടാൽ ക്ഷണേനൈവ പൃഥുരോമവിഷം കെടും

## ഭൃംഗവിഷത്തിന്ന്.

ഭൃംഗം കൊത്തുകിലപ്പോഴെ കടയും വീക്കവും വരും
പുന്നാടകനിശായുഗ്മം ലേപയേത്തദ്വിഷാപഹം. ൫൩

## സ്ഥാവരവിഷത്തിന്ന്.

ഫല,പുഷ്പ,ദലൈ,മ്മൂല, നിൎയ്യാസ,രസ,ചമ്മഭിഃ,
കന്ദ,ബീജ,പയോഭി,ശ്ച ഭവേൽസ്ഥാവരജം വിഷം. ൫൪
ഏവം പത്തുപ്രകാരത്തിലുണ്ടാകുന്ന വിഷത്തിന്
ലക്ഷണങ്ങളതും ചൊല്ലാം ചികിത്സാപി വിശേഷതഃ.
വീക്കമുണ്ടാം ചൂടു പാരം പനിയും ചിത്തശോകവും
സാദവും മോഹവും ഛൎദ്ദി ശോഷം വിൺമൂത്രരോധവും.
ചെറുചീരയുടെ മൂലം തണ്ടും പത്രമതും സമം
ശുദ്ധകാഞ്ചികതോയത്തിൽ പാനലേപനമുത്തമം. ൫൬
നീലികാമൂലമിന്തുപ്പും തഥാ പീതാ പ്രലേപയേൽ
ഇവകൊണ്ടു കഷായം വെച്ചതുകൊണ്ടു കളിക്കണം. ൫൭
ഇച്ചൊന്നൌഷധമെണ്ണയ്ക്കും നെയ് വെന്തീടാനുമുത്തമം
ഇന്തുപ്പും വ്യോഷവും രണ്ടു മഞ്ഞളും കല്ക്കമാമിഹ. ൫൮
മിക്കവാറും വിഷത്തിന്നു ശതധൌതഘൃതം ശുഭം
നാല്പാമരക്കഷായത്തിൽ ഘൃതമിട്ടു നിരന്തരം. ൫൯
കടയേണം ചുകപ്പോളം നൂറുനാഴിക യങ്ങിനെ
'ശതധൌത ഘൃതം' ചേതി വിഷശോഫോഷ്ണശാന്തികൃൽ.

---

## പ്ര ത്യൌ ഷ ധ വി ധി ക ൦.

---

ചേർമരത്തിൻ വിഷത്തിന്നു താന്നിതൻ തോലരച്ചുടൻ
സൎവ്വാംഗം തേച്ചു സേവിപ്പൂ സദ്യോനഷ്ടമതാം വിഷം. ൰൨
മൂക്കോൽപ്പുക്കൊന്ന സേവിപ്പൂ സരണം പാരമായിടിൽ
ശതാവരിജലംകൊണ്ടു ഗുദധാര കഴിക്കണം. ൰൩
കുടിച്ചീടുകയും വേണം കുളിക്കേണം തദംബുനി
നാഗദന്തിവിഷത്തിന്നു മീവണ്ണം ചെയ്തുകൊള്ളുക. ൰൪
പുഴപ്പുരത്തിത്തോൽകൊണ്ടു കണ്ണാംപട്ടിവിഷം കെടും
മദ്യത്തിൻ മത്തു തീൎന്നീടും ചെറുനാരങ്ങകൊണ്ടുടൻ. ൰൫
കഞ്ചാവിന്നഥ കോവയ്ക്കാ നന്നെററം വിഷ്ശാന്തയേ,
അമീൻമരുന്നു ചെന്നീടിൽ മതിവല്ലിമൂലവും ദലം. ൰൬
മേത്തോന്നിക്ക,മരിമൂലം നിൎവ്വിഷീ മരിചം തഥാ
പാഷാണവിഷശാന്തിക്കു മദ്ധ്യമം കടുക,ത്തമം ൰൭
നീലികാമൂലവും തപൽ മൃണാളം ചോ/തി കേചന
പാരതത്തിന്നു കൂശ്മാണ്ഡം പ്രത്യൌഷധ,മിതീ,രിതം. ൰൮
ഏരണ്ഡത്തിരിയും നല്ല നവനീതം ശതാവരി
ആവലിന്റെ വിഷത്തിന്നും കൊടുവേലിക്ക,മാ മിത്ത്. ൰൯
കാഞ്ഞിരത്തിരിസേവിച്ചാൽപല്ലെല്ലാമെത്തു,കോത്തുപോം
കാലം വിരലു,മണ്ണെല്ലാം കൃച്ഛ്രം കരവുമങ്ങിനെ. ൨൰
കനിതൻ പല്ലവം പിഷ്ടാ കുടിപ്പൂ ലേപയേച്ച തൽ
വേഗം തീൎന്നീടു,മെന്നാല,ക്കൃച്ഛ്രവും, പല്ലു കോത്തതും.
വത്സനാഭി കുടിച്ചീടിൽ നിൎവ്വിഷീ പരമൌഷധം
മൂലം നീലീഭവം കൂടെ നന്നേററം തഥാപിഷേ ഗുണാം. ൨൰൧
ഭധി മോരോന്നി,ധററിന്റെ കന്മഷം നീങ്ങുവാനിഥ

നന്നേററം പഴതായുള്ളൊ,രുപ്പുമാങ്ങയു മണ്ടിയും. ൧൦൩
ധൂമപത്രം പിടിച്ചീടിൽ തേങ്ങാപ്പാൽകൊണ്ടു തീൎന്നു പോം
തഥാ ലവണതോയേന തൈലവീഴ്ചും കെടുംദ്രുതം. ൧൦൪
തേക്കിടകൊണ്ടു തീൎന്നീടും പനസത്തിന്റെ കന്മഷം
തഥാ തഭീഴ്ച്ശാന്തിക്കു ചുക്കുംകൂടെ ഗ്ഗുണം ത്തലോം. ൧൦൫
പ്രത്യൗഷധങ്ങൾ വേറിട്ടി,ട്ടെല്ലാററിന്നു,മിരിക്കിലും
നാനാവിഷങ്ങൾ തീൎന്നീടും നീലീപാനവിലേപനാൽ. ൧൦൬

ഇതി വൃശ്ചികാദിചികിത്സാധികാരഃ.

---

## പശുക്കൾക്കു വിഷപ്പെട്ടാൽ



പശുക്കൾക്കു വിഷപ്പെട്ടാൽ കല്പകം തലയേററവും
രോമഭേദവുമുണ്ടാകും ദംശേ ശോഫമതും തഥാ. ൧
അംഗസാദവുമത്യൎത്ഥം കണ്ണു കാണാതെയും വരും
പനിയും കൊടുതായീട്ടും നടപ്പാനരുതാതെയാം. ൨
നര പാരം ചൊരിഞ്ഞീടും.വായിലും രണ്ടുമൂക്കിലും
തഥാ ദന്തങ്ങൾ ബന്ധിക്കും പൊരിയും രോമമേററവും. ൩
ലോഹം ചുട്ടിട്ടെടുത്തിട്ടു ദംശേ വെച്ചീടുകഞ്ജസാ
ഛേദിക്ക ഗ്ഗുണമെന്നാലും ഛേദിക്കരുതു ഗോക്കളെ. ൪
ഇന്തുപ്പും പശുവിൻ നെയ്യും വ്രണേ തേച്ചീടണം ദ്രുതം
വയമ്പും മരിചം നല്ല സൈന്ധവം ചുക്കു തിപ്പലി. ൫
തുല്യഭാഗ മരച്ചൂണം ശുദ്ധകാഞ്ചികനീരതിൽ
പാനലേപാദികൊണ്ടാശു പശുക്കൾക്കു വിഷം കെടും. ൬
നെന്മേനിവാകപഞ്ചാംഗം മൂലം നീലീഭവം പുനഃ

ചെറുചീരയതും രണ്ടുമഞ്ഞളും സമമായുടൻ. ൭
കാടിനീരിലരച്ചിട്ടു സർവ്വാംഗം പരിമർദ്ദയേൽ
കോരികൊണ്ടു കുടിപ്പിപ്പൂ സദ്യോ നഷ്ടമതാം വിഷം. ൮
മഞ്ജരീ നീലികാപത്രം,മശ്വഗന്ധം ച സൈന്ധവം
തുല്യാംശം പാനലേപാദ്യൈഃ പശൂനാം വിഷമാശു പോം
പൊന്മേനിവാകതൻ വേരു,മുള്ളി കായം വചാ സമം
മുളകും കാടിയിൽ പിഷ്ട്വാ പാനാദ്യൈർവ്വിഷനാശനം. ൧൦
ഉങ്ങിൻ തോലു,റിത്തുക്കീടെ മൂലവും വ്യോഷമെന്നിവ
കാഞ്ചികേ പാനലേപാദ്യൈർന്നശ്യതീതി ഗവാം വിഷം.
വിഷം മോഹിച്ചുപോയെന്നാൽ നസ്യം ചെയ്താലുണർന്നിടും
നരന്മാർക്കു പറഞ്ഞുള്ള നസ്യം തന്നിവിടെക്കുമാം ൧൨
ഇച്ചൊന്നൌഷധജാലങ്ങ,ളിടിച്ചിട്ടു ജലത്തിനാൽ
കുളിപ്പിക്ക യതും പത്ഥ്യം പുരട്ടീടാനുമാമിതു്. ൧൩

ഇതി ഗവാം ചികിത്സാധികാരഃ

---

### എല്ലാ വിഷത്തിനും

## സാമാന്യചികിത്സകൾ.

---

ലക്ഷണംകൊണ്ടറിഞ്ഞില്ല പാമ്പിനെയെന്നിരിക്കിലോ
നോക്കിക്കൊണ്ടു വിചാരിപ്പൂ ദഷ്ടാനാം ദേഹമൊക്കെയും ൧
വർണ്ണഭേദം വിഷത്തിന്റെ വേഗവും ദോഷവൃദ്ധിയും
മററും ചിലതു സൂക്ഷിച്ചും ഗ്രഹിച്ചില്ലെങ്കിലും തഥാ. ൨
കുടിക്കേണ്ടും മരുന്നെല്ലാം ചൊല്ലുന്നു നതിനായിഹ
എല്ലാവിഷവുമെല്ലാർക്കും തീർന്നുപോമിവകൊണ്ടുടൻ. ൩

വെലിപ്പരുത്തിതൻപത്രം പുഷ്പവും സമമായിഹ
തന്മൂലമപി ക്ഷീരത്തിൽ ദ്രുതം നാനാവിഷേ പിബേൽ. ൪
ക്ഷീരത്തിലമരീമൂലം നിർമ്മലേ കാഞ്ജികേഽപി വാ
കുടിപ്പൂ ലേപനം ചെയ്വൂ നിശ്ശേഷവിഷനാശനം. ൫
ചെറുചീരയതും നല്ലൊരമരീമൂലവും സമം
പാനലേപാദി ചെയ്തീടിൽ തീൎന്നീടും വിഷമൊക്കെയും. ൬
വാജിഗന്ധമതും രണ്ടുമഞ്ഞളും ചെറുചീരയും
ക്ഷീരതോയേഽപി വാ പീത്വാ സദ്യസ്സൎവ്വവിഷം ജയേൽ.
കരഞ്ജം നീലികാ നിംബം മൂന്നും തുല്യമതായിഹ
പാനാദ്യൈൎന്നശ്യതി ക്ഷ്വേളം യഥാ പാപം ത്രിമൂൎത്തിഭിഃ.
നിശാദ്വയം മേഘനാദം ധൂമവും സമമായിഹ
ലിപ്ത്വാ പീത്വാ ഹരേൽ സൎവ്വം വിഷം സ്ഥാവരജംഗമം.
ശുദ്ധിചെയ്തോരു പൊങ്കാരം ശീതതോയേ കുടിക്കുക
പുരട്ടി നസ്യവും ചെയ്വൂ ഗരമെല്ലാമൊഴിഞ്ഞുപോം. ൰
അമുക്കുരമതും വ്യോഷം വയമ്പും വാകമൂലവും
നാനാവിഷേ കുടിച്ചീടാം കളിക്കന്ദനീരതിൽ. ൰൧
നസ്യത്തിന്നും ഗുണം തന്നെ നേത്രത്തിങ്കലുമാമിതു
തൊട്ടു തേച്ചാലൊഴിഞ്ഞീടും വിഷവും വീക്കവും ദ്രുതം. ൰൨
കരേളകമതും ചുക്കും പിഷ്ട്വാ പീത്വാ പ്രലേപയേൽ
മസ്തകേ നാസികായാം ച പത്ഥ്യമേതദ്വിഷേഽഖിലേ. ൰൩
തണ്ഡുലീയകമൂലം ച വാജിഗന്ധം ച ഗുൽഗുലു
ഗൃഹധൂമം ച ഗോമൂത്രേ പായയേൽ ക്ഷ്വേളശാന്തയേ
ചന്ദനം നീലികാമൂലം കൊട്ടവും ചെറുവീരയും
പായയേൽ ലേപയേൽ ക്ഷീരേ നാനാവിഷവിനാശനം.
കായം വാ സൈന്ധവം വാഥ കൂട്ടിക്കൊൾകാക്കപത്രവും

പേഷിച്ചാത്മജലേ പീത്വാ ലിപ്ത്വാ സർവ്വവിഷം ഹരേൽ.
ശിരീഷാക്ക്സമം രണ്ടിൻ ബീജവും വ്യോഷവും സമം
നസ്യപാനാദികൊണ്ടാശു തീൎന്നുപോം വിഷമൊക്കെയും.
അരക്കം കായവും ചുക്കും ഉള്ളിയും രണ്ടു മഞ്ഞളും
സൈന്ധവേന സമം മൂത്രേ വിഷം ലേപാദിനാ ഹരേൽ.
വ്യോഷ,മശ്വാരിയും പാടക്കിഴങ്ങും നീലിയും തഥാ
പെരുങ്കുരുമ്പയും വ്യോഷം വയമ്പും കുട്ടിയും തഥാ. ൧൯
തേററാമ്പര,ലരച്ചിട്ടു കലക്കിക്കൊണ്ടതിൽ പുനഃ
നിൎമ്മലം വസ്ത്രശകലം. മുക്കിക്കൊണ്ടുററു കാററതിൽ.
ഏവം മുക്കിയുണക്കേണമെട്ടുപത്തുഴ,മത്തുണി
തൈലംതന്നിൽ തിരുമ്പിട്ടു നസ്യാ,ദുത്തിഷ്ഠതേ വിഷീ.
ഹരീതകീ തഥാ ലോധ്രം വേപ്പും കായവുമെന്നിവ
നാനാവിഷോപശാന്തിക്കു ചെയ്വു പാനാദികക്രിയാഃ.
മുരുക്കതന്മേൽത്തോൽ തന്നെ കാഞ്ചികാംബുനി മർദ്ദയേൽ.
പാനലേപാദികൊണ്ടാശു തീൎന്നുപോം വിഷ,മൊക്കെയും.
വ്യോഷവും കായവും തുമ്പനീരതിൽ പരിമർദ്ദയേൽ
നസ്യാഞ്ജനേ തഥാ കൃത്വാ വിഷമോഹവിനാശനം. ൨൦
വെങ്കുന്നിക്കുരുവും കായ,മെരിഞ്ഞിക്കുരുബീജവും
ശിഗ്രുപത്രരസംതന്നിൽ പിഷ്ട്വാ നസ്യാഞ്ജനേ ഹിതം.
വയമ്പും കായവും നല്ല ശ്വേതമാം മരിചം സമം
താംബൂലനീരിൽ പേഷിച്ചു ചെയ്വു നസ്യാഞ്ജനങ്ങളെ.
ശിരീഷപുഷ്പസ്വരസേ ഭാവിതം മരിചം സിതം
നസ്യാഞ്ജനാദിനാ ശ്രുയൽശ്ശീഘ്ര,മുത്തിഷ്ഠതേ വിഷീ. ൨൧
വെങ്കുന്നിക്കുരുവും വഹ്നിശിഖയും രാമഠം വചാ
ശുദ്ധകാഞ്ചികതോയത്തി ലഞ്ജനാദ്യൈൎവ്വിഷം കെടും.

വചാ,ശ്വഗന്ധം ത്രികടു പാഠാമൂലം ച ചന്ദനം
രംഭാകന്ദജലേ പിഷ്ട്വാ വിഷം പാനാദിനാ ഹരേൽ. ൱൨
വുങ്ങിൻകുരുവതിൻബീജം ചുക്കം മുളകു തിപ്പലി
വേപ്പിൻതോൽ വിഷവേഗം ച കാളകൂടാപഹം ഭവേൽ
കോശാതകീ വചാ ഹിംഗു ശിരീഷം വ്യോഷ,മെന്നിവ
അൎക്കക്ഷീരേപി സംപിഷ്ട്വാ പശുമൂത്രേഥവാ പുനഃ.
കണ്ണിൽ താംബൂലനീർതന്നിൽ നസ്യം തുമ്പയുടേ ജലേ
ശംഖപുഷ്പരസേ പാനം നിശ്ശേഷവിഷനാശനം. ൱൩
പൊടിച്ചിക്ഷ്വാകുസർവ്വാംഗം കായമോടു കലൎന്നത്
നസ്യം ചെയ്താലുണൎന്നീടും വിഷമോഹിതനുഞ്ജസാ. ൱൪
മാതുലുംഗാതിയുടെ മൂലം കാടിയിൽ വിഷനാശനം
മുയൽച്ചെവിയതും തുമ്പ തുളസി ശംഖവല്ലിയും. ൱൫
മാൎജ്ജാരവന്ദിനീപത്രം തഥാ പൂവ്വാങ്കുറുന്തല
ഇവയെല്ലാം സമം കണ്ടു പിഴിഞ്ഞുണ്ടായ നീരതിൽ. ൱൬
മരിചം തിപ്പലീ ചുക്കു മേലത്തെരിയു മെന്നിവ
ചൂൎണ്ണിച്ചു കൂട്ടി നക്കീടിൽ വിഷ മെല്ലാ മൊഴിഞ്ഞു പോം.
വയമ്പും തകരം കൊട്ടം ചന്ദനം പത്മകേസരം
ധുൎദ്ധൂരബീജവും തുല്യം കാടിതന്നിലരച്ചുടൻ ൱൭
തൊട്ടു തേച്ചാ,ലുണങ്ങിപ്പോം വിസൎപ്പം ക്ഷ്വേളസംഭവം
നാല്പാമരത്തിൻതോലും മധുകോ,ശീര, ചന്ദനം. ൱൮
ദൂൎവ്വാ ച നീലികാമൂലം കാടിതന്നിലരച്ചുടൻ
തൊട്ടു പുരട്ടുകി,ലോടിപ്പോം വിസൎപ്പം വിഷസംഭവം.
ചന്ദ്രശേഖരമൂലിയുടെ പത്രവും കായവും സമം
തിരുമ്മീട്ടതിനാൽ മൂക്കും വായും പൊത്തി യമൎത്തുടൻ
പിടിച്ചുകൊൾകവൂ മുന്നാഴം കാളകൂടവിനാശനം

വ്യോഷം തകരവും കൊട്ടം മാഞ്ചി യിന്തുപ്പ്,രേണുകം.
തുളസീ ശാരിബാ മുസ്താ യഷ്ടി ഹിംഗു നിശാദ്വയം
വിളംഗ മേലത്തരിയും തുല്യഭാഗ,മിതൊക്കെയും. ൪൨
പ്ലാശിൻതോൽ തന്റെ നീർതന്നി,ലരച്ചൂർണ്ണം ദിനദ്വയം
പ്ലാശിന്റെ കറയും കൂട്ടിട്ടൊരുപാത്രത്തിലിട്ടുടൻ ൪൩
പാകം ചെയ്യുന്നതിൽ കൂടെയിട്ടു വേവിച്ചുകൊള്ളുക
ഗോശൃംഗേ സംഗ്രഹേ ദേതൽ ഗരളഘ്നരസായനം. ൪൪
തൊട്ടു കിഞ്ചിൽ പിരട്ടീടിൽ തീൎന്നുപോം വിഷമൊക്കെയും
നസ്യപാനാദിയതിനും ഗുണം ഗുപ്ത,മിതേററവും. ൪൫
ദേവദാരു നിശായുഗ്മം തകരം മധുകം വചാ
കന്മദം മുളകും ചുക്കും ശിരീഷാ,ക്ക,കണാസ്സമം ൪൬
മുമ്പേത്തു പോലെ സൂക്ഷിപ്പു ഗോശൃംഗാന്തേ വിഷാപഹം
ശിരീഷ,മേലത്തരിയും അരക്കും മാഞ്ചി,രേണുകം. ൪൭
യഷ്ടീ,പകന്ദ,സിന്ധൂത്ഥം ത്ര്യൂഷണം കാട്ടുവെള്ളരി
ദാൎവ്വീ മഞ്ചട്ടിചൂൎണ്ണം ച മഞ്ഞളെന്നിവ യൊക്കെയും. ൪൮
പൂൎവ്വവൽ ശൃംഗസംസ്ഥാപ്യം വിശേഷു പരമൌഷധം
ഏതൽ,സൎവ്വം ച ധൂപേ/പി കൎയ്യാൽ ക്ഷ്വേളോപശാന്തി
നന്ത്യാർവട്ടമതിൻമൂലം വടക്കോട്ടു ഗമിച്ചതു് (യേ·
ഗ്രഹണാരംഭകാലത്ത ങ്ങെടുപ്പു ശസ്ത്രകം വിനാ. ൫൦
സ്തംഭിച്ചനേരവും പിന്നെയൊഴിയുമ്പൊഴു,മങ്ങിനെ
അരച്ചു ഗുളികീകൃത്യസംഗ്രഹേസ്മിൻ ഭാജനേ ൫൧
ആദിയ്ക്കുള്ള കുടിപ്പിച്ചാൽ ദഷ്ടന്നു വിഷമേറെയാം
സ്തംഭിപ്പിക്കും തഥാ ക്ഷ്വേളം സ്തംഭനത്തിലെടുത്തതു് ൫൨
തഥാ മോചനകാലത്തേതൊഴിക്കും വിഷമൊക്കെയും
ആദിയ്ക്കു,ന്താമരിയ്ക്കല്ലാ പ്രയോഗം ഗുപ്തമാ,മിതു് ൫൩

നെന്മേനിവാകപഞ്ചാംഗം കൃഷ്ണപഞ്ചമിനാളുടൻ
ഇരിമ്പു തട്ടാതെകണ്ടങ്ങെടുപ്പൂ തുല്യമായിതു്: ൬൪
ഗോമൂത്രേ/പ്യജമൂത്രേ വാ മർദ്ദയേൽത്രിവസത്രയം
ഗുളികീകൃത്യ നിഴലി,ലുണക്കിക്കൊണ്ടു സംഗ്രഹേൽ. ൬൫
അനേനാ,ഞ്ജനപാനാദ്യൈർവ്വിഷീ ഭവതി നിർവ്വിഷഃ
ഗുപ്തമത്യന്തമേതത്തു ശാസ്ത്രേഷ്വപി ച മനീഷിഭിഃ. ൬൬
ജാതവത്സമലാം കൊട്ടം രണ്ടും തുല്യം കലർന്നുടൻ
പൂർവ്വവൽ ഗുളികീകൃത്യ പ്രയോക്തവ്യം വിഷേ/ഖിലേ. ൬൭
വയമ്പു കായം വെള്ളുള്ളി വ്യോഷവും സമമായിഹ
കാഞ്ചികേ ഗുളികീകുർയ്യാൽ പൂർവ്വവദ്വിഷനാശനം. ൬൮

വിലാപസ്യ മൂലം സുരസസ്യ പുഷ്പം
ഫലം കരഞ്ജസ്യ നതം സുരാഹ്വം
ഫലത്രയം വ്യോഷ,നിശാദ്വയം ച
ബസ്തസ്യ മൂത്രേണ സുസൂക്ഷ്മപിഷ്ടം. ൬൯
ഭുജംഗ,ലൂതോ,ന്ദുര,വൃശ്ചികാ,ദ്യൈ-
ർവ്വിഷൂചികാ,ജീർണ്ണ,ഗര,ജ്വരൈശ്ച
ആർത്താൻ നരാൻ ഭൂതവിധർഷിതാംശ്ച
സ്വസ്ഥീകരോത്യ,ഞ്ജന,പാന,നസ്യൈഃ. ൭൦

ഹിംഗു,ശംഖപുഷ്പ,ഗന്ധ,സിന്ധൂത്ഥ,മെരുമക്കന്നതന്മലം
തിപ്പലീ മുളകും ചുക്കും സമഭാഗ,മിതൊക്കെയും. ൭൧
പേഷിച്ചു സപ്തദിവസമെരിക്കിൻപാലതിൽ പുനഃ
ഉരുട്ടിക്കൊണ്ടു,ണക്കീട്ടു കേവലം നിഴൽതന്നിലേ. ൭൨
വിഷാർത്തനിതു സേവിച്ചാലോടിപ്പോം വിഷമൊക്കെയും
ഛർദ്ദിച്ചുപോയിയെന്നാകിൽ ഗതി നാമജപം തന്നാം.
രസ,ജംബീരബീജങ്ങ,ളൊപ്പം പേച്ചരനീരതിൽ

പേഷിച്ച തീൎത്ത വടക,മശേഷവിഷനാശനം. ൯൪
ഗോരോചനവുമിന്തുപ്പും മരമഞ്ഞളും കടുത്രയം
പൊങ്കാരം നിൎവ്വിഷീ കായ,മശ്വഗന്ധം നതം വചാ. ൯൫
പാരതം ഗരുഡദ്വന്ദ്വം ചന്ദനം വിഷവേഗവും
പത്ഥ്യാ പാശുപതം ദൂൎവ്വാ സമഭാഗ,മിതൊക്കെയും. ൯൬
നാരങ്ങാനീർ പിഴിഞ്ഞിട്ടു മൎദ്ദിപ്പൂ ദിവസത്രയം
കുന്നിക്കുരുപ്രമാണത്തിലുരുട്ടിക്കൊണ്ടു,ണക്കുക. ൯൭
വിഷാമയേഷു സൎവ്വേഷു സുഖദം വടകം ത്വിദം
സഞ്ചിതവ്യം പ്രയത്നേന നാമ്നാ 'തരുണഭാസ്കരം'. ൯൮
രസം ചായില്യവും പിന്നെ പ്പാഷാണം രണ്ടുകൂട്ടവും
വത്സനാഗം വ്യയമ്പോടു തുരിശ്ശും മനയോലയും. ൯൯
ഗന്ധകം സാഗരെരണ്ഡക്കുരുവും നിൎവ്വിഷീ പുനഃ
ശ്വേതമായുള്ള പൊങ്കാരം തഥാ പൊന്നരിതാരവും. ൱
തുല്യാംശം ചെറുനാരങ്ങാനീരതിൽ പേഷയേൽ ക്രമാൽ
ഗുളികീകൃത്യ മൂൎദ്ധാവിൽ പുരട്ടു മോഹ,മാശു പോം. ൱൧
തഥാ പീത്വാ വ്രണേ ലിപ്ത്വാ ജയേൽ കാകോളസഞ്ചയം
പവിത്ര,മേത,ദ്വടകം സഞ്ചിതവ്യം പ്രയത്നതഃ. ൱൨
നാഭീ നിൎവ്വിഷ,പാഷാണം, രസ,ഗന്ധക,ടങ്കണം
ത്ഥുത്ഥും മനശ്ശിലാ ഹിംഗു തുരിശ്ശും സൈന്ധവം വചാ
അശ്വഗന്ധം വിഷം വ്യോഷം ത്രിഫലാനി ച മിശ്രിതം
ശ്വേതാൎക്കമൂലം നേൎവ്വാളം ഗരുഡദ്വയമിശ്രിതം. ൱൩
ഈശ്വരീമൂലമാശ്രിത്യ ദശപുഷ്പേണ മിശ്രിതം
സൎവ്വാണി സമഭാഗാനി ജംബീരരസമൎദ്ദിതം. ൱൪
ദിനത്രയം മൎദ്ദയിത്വാ തിലമാത്രേണ ലേപയേൽ
ജിഹ്വാഗ്രേ ലേപനം മാത്രം തൽക്ഷണാ,ദേവ നശ്യതി.

തച്ചൂഷം വ്രണലേപേന തൽ സൎവ്വവിഷനാശനം
പൊങ്കാരം താമ്രകാരം ച നൽകാരം നവസാരവും. ൈ
തുത്തും തുരിശു പാഷാണം രസം ത്രികടു സൈന്ധവം
ഗന്ധകം വജ്രനാഗം ച വാജിഗന്ധം പകന്നയും. വ്വൈ
കാഞ്ഞിരോട്ടി കരളേകം ച കരിനൊച്ചിയുഴിഞ്ഞയും
നീലീ പുഷ്കരമൂലം ച തുത്താ കൃഷ്ണമതായതും. [വേർ
ഉങ്ങിൻതോൽ ഗിരിഗന്ധം ച ബലാശം കാഞ്ഞിരസ്യ
സിന്ധുവരബന്ധബീജങ്ങളേകോനൈന്ദ്രൂംശദൈൗഷധൈഃ
ത്തുക്കിത്തുല്യമതാക്കീട്ടു യോജിപ്പു പയസി ക്ഷിപേൽ
അൎക്കസ്നുഹിഗവാം ക്ഷീരം മൂന്നും യോജിച്ചു തുല്യമായ്. വ്യ
തസ്മിൻ ക്ഷിപ്ത്വാ ദിസപ്താഹം പശ്ചാദുദ്ധൃത്യപേഷയേൽ
കഴച്ചു ഗുളികീകൃത്യ ശോഷയേൽ നിഴൽതന്നിലേ. വ്യ
വിഷവേഗാൽ പരം വേഗമസ്യാ അസ്തീതി തദ്വിദഃ
നാമ്നാ 'മൃത്യുഞ്ജയാഖ്യൈ'ഷാ സൎവ്വോൽകൃഷ്ടാ സുഖപ്രദാ.
പാൽതുത്തും ഗന്ധകം നല്ല തുരിശും നീറവുമട്ടയും
ശ്വേതമാം കുന്നിതൻബീജം പുരാണമുളകും പുനഃ. വ്യർ
ഇരഞ്ഞിക്കുരുബീജം ച എല്ലാമൊരോകഴഞ്ചതാം
ഗോമൂത്രത്തിൽ പചിക്കേണം കരിഞ്ഞീടാതെകണ്ടത്.
പണത്തൂക്കം ചതുഷ്ഷഷ്ടി രസം താംബൂലനീരതിൽ
താലത്തിലാക്കി മൎദ്ദിപ്പു കുറയാതെ ദിനത്രയം. വ്യന്ന
പിന്നെ നന്നായരയ്ക്കേണമത്ര മൂന്നുദിനം ക്രമാൽ
വെവിച്ചു മുമ്പേവെച്ചുള്ളോരൌഷധങ്ങളുമിട്ടുടൻ. വ്യൈ
പേഷിച്ചുകാലള്ള തൊണ്ണൂറു നാഴികാ പിന്നെയും ക്രമാൽ
ഉരുട്ടിക്കൊണ്ടുണക്കേണം കുന്നിമാത്രമനാതപേ. വ്വ
ദഷ്ടൻ മോഹിച്ചുവെന്നാകിൽ, ലത്ര വെററിലനീരതിൽ

പാതി,യമ്പോടരച്ചിട്ടു, ഞൊരുകണ്ണിൽ വിലേപയേൽ.
എന്നാലപ്പുറമംഗത്തിൽ ജീവനുണ്ടാം പുനസ്തഥാ
മറെറക്കണ്ണിലു,മഞ്ജിച്ചാ, ലൊഴിയും വിഷമൊക്കയും. ൯൦
ഉള്ളിൽ ജീവനതില്ലായ്കിൽ നേത്രമെല്ലാം വെളുത്തുപോം
'മൃത്യുഞ്ജയാഞ്ജന'മ്മേതൽ പ്രസിദ്ധം ക്ഷേളനാശനം
അഞ്ജനക്കല്ലു,മിന്തുപ്പും പാൽത്തുത്തും സുവണ്ണകാരവും
വ്യോഷവും പാരതം നീലീബീജവും താമ്രചൂണ്ണവും. ൯൨
ശംഖചൂണ്ണവു,മെല്ലാമേ കഴഞ്ചൊന്നര കൊള്ളുക
നാഗദന്തിയുടേ ബീജം തുക്കീട്ടൊരുകഴഞ്ചിഹ. ൯൩
അതിൽ പാതി മുരിങ്ങേടെ ബീജവും ചേത്തുകൊണ്ടതു്
ചെറുനാരങ്ങനീർ തന്നിൽ മദ്ദിപ്പൂ ദിവസത്രയം. ൯൪
എല്ലാം തുല്യമതായിട്ടും കൂട്ടീടാമെന്നു കേചന
എങ്കിൽ പാരതവും നീലീ ബീജവും പരിവജ്ജയേൽ. ൯൫
സൂക്ഷിച്ചരച്ചുകൊണ്ടാശു ഗുളികീകൃത്യ പിന്നതു്
സൂയ്യരശ്മി തൊടാതേകണ്ടുണക്കിക്കൊണ്ടു സംഗ്രഹേൽ:
തിലപ്രമാണം ക്ഷേളാത്തനൊഴുത്തു രണ്ടുകണ്ണിലും
അഷ്ടാദശ വിഷം തീരും തിമിരം പടലങ്ങളും. ൯൬
കാചവും സന്നിപാതങ്ങൾ വിവിധങ്ങളുമാശു പോം
യക്ഷരാക്ഷസഗന്ധവ്വ ഭൂതപ്രേതാദികാംസ്തഥാ. ൯൭
പിശാചാദീൻ ജയിച്ചീടാം ഇതുകൊണ്ടിഹ സത്വരം
ഹൃദ്യമത്യന്തമേതത്തു നാമ്നാപി 'ഗരുഡാഞ്ജനം' . ൯൮
സിന്ധൂത്ഥം ചന്ദനം മാഞ്ചി തിപ്പലീ മുളകം പുനഃ
മധുകം പത്മവും തുല്യം ഗോമൂത്രത്തിലരയ്ക്കുക. ൧൦൦
നാരങ്ങനീരിലും കൂടെ യരച്ചാൽ ഗുണമേറവും
ഗുളികാ പൂവ്വവൽ കായ്യാ വിഷമോഹാഞ്ജനായ ച ൧൦൧

അമരീ തുളസീ ദന്തീ ശിഗ്രു നിംബ ശിരീഷജം,
ബീജം മരിചവും തഥാ ബകുളത്തിന്റെ ബീജവും ൫൭
ഗുഞ്ജാ,കരഞ്ജസഞ്ജാത, മെല്ലാമോരോ കഴഞ്ചതാം
പാൽത്തുത്തും രണ്ടരത്തൂക്കം കഴഞ്ചപ്പാലെ ടങ്കണം
അഞ്ജനക്കല്ലു,മിന്തുപ്പു,മൊന്നേകാലാം കഴഞ്ചിഹ
തൂക്കിക്കൊണ്ടിവയെല്ലാമേ പതിനേഴര നിഷ്കവും ൫൮
നാരങ്ങനീരിലും പിന്നെ തുളസീദള നീരിലും
മർദ്ദിച്ചുകൊള്ളു തൊണ്ണൂറു നാഴികാനേരമിങ്ങിനേ. ൫൯
പിന്നെഗ്ഗുളികയാക്കീട്ടു സൂക്ഷിപ്പൂ ശുദ്ധഭാജനേ
വിഷമോഹം കലശ്ശേഷ്ക്ക,ണ്ണെഴുതു നേത്രയോരിദം. ൬൦
വിഷവും മോഹവും നാനാനേത്രരോഗം ച ബാധയും,
സദ്യോ നശിക്കും മർത്ത്യാനാം ദശബീജാഞ്ജനം ത്വിദം.
മുരിങ്ങതന്മേലുണ്ടാകും മുളകും ബകുളാസ്ഥിയും
നാരങ്ങനീരിൽ പേഷിച്ചു കണ്ണിൽ തേപ്പൂ വിഷാപഹം.
ബർഹിബർഹം തിലം മഞ്ഞളും കാർപ്പാസക്കുരുവെന്നിവ
ഉമിയിൽ ചേർത്തു ധൂപിപ്പൂ സത്വരം വിഷനാശനം. ൬൫
കള്ളിനിംബങ്ങൾതൻപത്രാ നരകേശം ച മഞ്ഞളും
ഉമിക്കൂട്ടിക്കലർന്നിട്ടു ദംശേ ധൂപം വിഷാപഹം. ൬൬
തിലകല്കം ച സിന്ധൂത്ഥം ചരണായുധപിഞ്ഛവും
കേകീപിഞ്ഛമതും കൂട്ടി പുകച്ചാൽ ഗരളം കെടും. ൬൭
മൃഗചർമ്മം തിലം പോത്രിവിഷ്ഠയും ബർഹിപിഞ്ഛവും
വിഷാമയേഷു ധൂപിച്ചാൽ ക്ഷണിക്കും വിഷമപ്പൊഴേ.
മാർജ്ജാരാസ്ഥി മയിൽപ്പീലി വ്യാഘ്രം നകുലരോമവും
ആട്ടിൻപാലിൽ നനച്ചിട്ടു ധൂപിച്ചാൽ ഗരമാശു പോം.
ശിഖിപിഞ്ഛാ വചാ ഹിംഗു ലശുനം മരിചം പുനഃ

ചൂർണ്ണിച്ചു കീരിതന്നെല്ലും വിഷാർത്തേ ധൂപമാചരേൽ. ൪൪൧
വിശപം ച ലോധ്രാ മരിചം കൊന്ന മാല്യൂരവല്ക്കവും
ചച്ചോലപ്പാമ്പുതന്നെല്ലും ധൂപയേദ്വിഷശാന്തയേ. ൪൪൨
ഇച്ചൊന്നൗഷധവും രണ്ടു മുഖ്മാമുരഗാസ്ഥിയും
തീയിലിട്ടു പുകച്ചീട്ടു നഷ്ടമാം വിഷമൊക്കയും. ൪൪൩
പാഠാ, നിർഗ്ഗുണ്ഡികാ, കോല, പണ്ണെശ്ച ലശുനം സമം
മട്ടിച്ചുകൊണ്ടു ധൂപിച്ചാൽ ഗരളാമയനാശനം. ൪൪൪
വയമ്പു കൊട്ടം തകരം തേററാമ്പരലതിൻ തൊലി
സൈന്ധവം കടലക്കായും ശ്രുംഗിഗുഞ്ജാഫലങ്ങളും. ൪൪൫
വിഷവേഗമതിൻ വേരും ശിഖിപിഞ്ഛങ്ങളെന്നിവ
തുല്യമായതിനോടൊപ്പം യോജിപ്പൂ മാത്സ്യാതിയും. ൪൪൬
അർദ്ധാംശം ലശുനം ചേർപ്പൂ തദ്ധാം താമഠം പുനഃ
മേളയിത്വാ ചരേദ്ധൂപം ഗരമാശു വിനശ്യതി. ൪൪൭
ഇതുകൊണ്ടു ഗൃഹംതന്നിൽ പുകച്ചാൽ പാമ്പു പോം ദ്രുതം
ഗുളികീകൃത്യ സേവിച്ചു കൊണ്ടാലും നന്നിതേററവും. ൪൪൮
കരിനൊച്ചിയുടെ വേരും വെപ്പിൻകുരുവതും പുനഃ
ചകോര, ശ്യേന, പക്ഷങ്ങൾ പുത്തൽചീരം സമൂലവും. ൪൪൯
അതിലാറൊന്നി, രിഞ്ഞിതത്താൽ അരക്കെ, ട്ടൊന്നു കൂട്ടുക
മുമ്പിൽ ചൊന്നൗഷധത്തോടു കൂട്ടി മേളിച്ചുകൊണ്ടിതു്
പുകച്ചാൽ വിഷമെല്ലാം പോം തഥാ വേറിട്ടുമാമിതു്
അപരാഹ്ണേ പ്രദോഷേ വാ പുകപ്പൂ സന്ധ്യയോർദ്വയോഃ

ഇതി ജ്യോത്സ്നികായാം ഔഷധാധികാരഃ



# സൎവ്വമഹാചികിത്സാധികാരം

ഉറിതൂക്കിയുടേ മൂലം പലം നാല്പതു കൊള്ളുക
വെള്ളം ടങ്ങേഴിയൊരോന്നു കണ്ടുകൊൾവൂ പലത്തിന്. ൧
കഷായം വെച്ചുരിച്ചിട്ടു നാലൊന്നായാലതിൽ പുനഃ
നാഴി നല്ലെണ്ണയും കൂട്ടി കരുക്കു മൃദുവഹ്നിയിൽ ൨
കഷായം വെച്ച വേർ തന്നെ കല്ക്കത്തിന്നും കലക്കുക
പാകം സൂക്ഷിച്ചരിച്ചിട്ടു സംഗ്രഹിപ്പൂ പ്രയത്നതഃ ൩
താംബൂലത്തിൽ പിരട്ടീട്ടു വിഷാൎത്തൻ തിന്നുകൊള്ളുകിൽ
നാനാവിഷങ്ങളും തീരും തൽക്ഷണാദേവ നിൎണ്ണയം ൪
മയൂരശിഖയും ബൎഹിബൎഹവും തുണിതന്നിലേ
എരിക്കിൻപഞ്ഞിയും കൂട്ടി തിരിയാക്കി തെരച്ചതു് ൫
ഇതിൽ മുക്കി കൊളുത്തീട്ടു പുകപ്പൂ രണ്ടുമൂക്കിലും
വായിലും കൂടെയെന്നാകിൽ ക്ഷയിക്കും വിഷമൊക്കെയും
ദന്തക്ഷതസമീപത്തെ രോമരാശി പൊരിച്ചുടൻ
തൊട്ടുതേച്ചീടിലും ക്ഷ്വേളം തീൎന്നുപോമപ്രയാസതഃ ൬
ദാൎവ്വീ ഫലത്രയം തുമ്പപ്രസൂനം ബകളാസ്ഥിയും
അരച്ച തുണിയിൽ തേച്ചിട്ടതിനാൽ മഷി വെച്ചുടൻ ൭
എഴുതു കണ്ണിലെന്നാലും ഗുണം തന്നെ വിഷാമയേ
എരുത്തു വസ്ത്രശകലം നസ്യമസ്മിൻ വിഷാപഹം. ൮
രസമിന്തുപ്പു പൊങ്കാരം കണ്ടാമൃഗവിഷാണവും
കായം ശിരീഷനിൎയ്യാസം നിൎവ്വിഷം കരളേകവും ൧൦
സമം നാരങ്ങനീർതന്നിലരച്ചു ദിവസത്രയം
മുരിങ്ങതന്നുടേ മൂലം പുറന്തോലു കളഞ്ഞുടൻ ൧൧

അടുക്കടുക്കൽ കൊത്തിക്കൊണ്ടതിന്മേൽതേച്ചുകൊണ്ടിട്ട്
എരിക്കനൂലിനാൽ ബന്ധിച്ചിട്ടപ്പുറത്തു തൂക്കുക ൧൨
ധൂമം ഭേകമം പിടിച്ചാലങ്ങെടുത്തിട്ടതു സാദരം
ചുരണ്ടിക്കൊണ്ടതെല്ലാമേ കിഞ്ചിൽ തോലോടു കൂടവേ.
സൂക്ഷ്മമായിപ്പൊടിച്ചിട്ടു സംഗ്രഹേൽ സച്ചഭാജനേ
ദഷ്ടൻ മോഹിച്ചിടുന്നാകിൽ പുണരുത്തുക,മെടുത്തത്. ൧൩
രണ്ടുകണ്ണിലുമിട്ടേച്ചു തുല്യമായിപ്പുകത്തത്
രണ്ടുനാഴിക ചെല്ലുമ്പോൾ കശ്മലം പോയുണർന്നിടും. ൧൪
ഉഷ്ണിച്ചു വേദനപ്പെട്ടു ജലേ വീഴാനൊരുമ്പെട്ടും
പിടിച്ചു വയ്പു യാമാർദ്ധം ചെന്നാലുഷ്ണം ശമിച്ചിടും. ൧൫
നസ്യം ചെയ്തീടിലും ശീഘ്രമുണരും വിഷമോഹിതൻ
തഥാ പാനം തഥാ ലേപം കരോതു നിഖിലേ വിഷേ. ൧൬
സദ്യസ്സ്വസ്ഥോ ഭവേദ്ദഷ്ടൻ ചൂർണ്ണരാജപ്രഭാവതഃ
ഏതച്ചൂർണ്ണം ഗുരോല്ലബ്ധമവാച്യം യസ്യ കസ്യചിൽ. ൧൭

സിദ്ധൗഷധപ്രയോഗം (ഒന്ന്)

ശിരശ്ഛിത്വാ ഹത്വാ ദ്വിമുഖഭുജഗം കത്രചി,ദമും
പിധായാധസ്സമ്യങ്മൃദുതരമൃദാ രക്ഷ്യമനിശം
ചിരാതീതേ ധൃത്വാ മൃദമപി ച താമസ്ഥിസഹിതാം
തതഃ പിഷ്ട്വാ ലേപപ്രമുഖവിധിനാ നശ്യതി ഗരം. ൧൯

(ഭാഷാ.)

ഇരുതലപ്പാമ്പെയടിച്ചു കൊന്നി-
ട്ടടച്ചു വയ്പു മണ്ണലിട്ടു മൂടി
തന്മാംസചർമ്മങ്ങളതൊക്കവേ താൻ
ദ്രവിച്ചുപോംകാല മെടുത്തുകൊള്ളൂ. ൨൦

തടസ്ഥിയും മണ്ണുമതൊക്കെയൊപ്പം
പൊടിച്ചു സൂക്ഷിച്ചൊരു വേണപാത്രേ
വിഷപ്പെട്ടുന്നേരമരച്ചു കിഞ്ചിൽ
തലോട്ടുകെന്നാലുടനേ വിഷം പോം. ൨൬

(രണ്ട്)

ചതുരശ്രമതായിട്ടങ്ങരയോളം കുഴിയ്ക്കണം
അതിൽ കാഞ്ഞിരവൃക്ഷത്തിൻ തോലും പത്രങ്ങളും സമം
ഇടിച്ചിട്ടു നികത്തീട്ടു മണ്ണുകൊണ്ടാശു മൂടുക
തൽപകങ്ങളം പിഴിഞ്ഞുള്ള രസം മർദ്ദിച്ചുകൊണ്ടതു്.
മീതേ പകൻ ദിവസമേഴു ചെന്നാൽ ശുഭേ ദിനേ
വെള്ളത്ത വേളതൻ ബീജം നട്ടുകൊണ്ടു നനയ്ക്കുക. ൨൭
നാലുകോണത്തുമോരോരോ കാഞ്ഞിരക്കുററിയിട്ടുടൻ
കോടിനൂൽകൊണ്ടു ചുററണം ഭക്തികൊണ്ടും യഥാക്രമം.
ദിനംതോറുമതർച്ചിച്ചു ജപിച്ചു ജലവും പുനഃ
ദീപവും വച്ചുകൊള്ളണം സന്ധ്യയിങ്കൽ ദിനംപ്രതി വന്ന
പൂവും കായും നിറച്ചായാലതിന്നധികവീര്യവും
ജീവനം കൂടെയുണ്ടായീതെന്നും ചിന്തിച്ചുകൊള്ളുക. ൨൮
ഏകഭോജനവും ചെയ്തു ശുദ്ധമായ് ദിനത്രയം
നാലാം ദിവസമുത്ഥായ പുഷ്പം തണ്ഡുലമെന്നിവ. ൨൯
അർച്ചിച്ചു വലം വച്ചു കൂപ്പിനിന്നു ജപിച്ചുടൻ
പൊരിച്ചെടുത്തിട്ടതിനാൽ പ്രയോഗം പലതുണ്ടിഹ വൻ
അരച്ചു ഗുളികീകൃത്യ സമൂലം തുളസീജലേ
കുന്നിപ്രമാണം സേവിച്ചു നിശ്ശേഷവിഷനാശനം ൩൦
രോമകൂപേഷു സർവ്വാംഗം ചോര കാണ്കിലതിന്നിഹ
എരുമച്ചാണകനീരിൽ സമൂലം കണ്ടരച്ചതു് ൩൧

സർവ്വാംഗം ലേപനം ചെയ്വൂ കുടിപ്പിപ്പൂ നൃകേഽപി വാ
രക്തദുഷ്യങ്ങളെല്ലാംപോം തീരും കാകോളവും ദ്രുതം ൩൨
കണ്ണുകളുടെ രക്തങ്ങളുടനേ വന്നതെങ്കിലോ
നാലുനാഴിക ചെല്ലുമ്പോൾ വിഷമിയ്ക്കു,മതോക്കണം ൩൩
ഗോമൂത്രത്തിലരച്ചിട്ടു ദംശിച്ചേടം പിരട്ടുക
പ്രസ്രവത്തിൽ തഥാ നസ്യം ചെയ്തുകൊൾകതു നന്നിഥ
തഥാ വെററിലനീർതന്നിൽ തഴച്ചഞ്ജനമാചരേൽ
കണ്ണിന്നനക്കമില്ലാഞ്ഞാൽ ശിവനേ ഗതി നിർണ്ണയം ൩൫
മനശ്ശിലയതും വ്യോഷം സമൂലം ശ്വേതവേളയും
തുല്യം കൂട്ടി യരക്കേണം കള്ളിതൻപാലതിൽ ച്ചിരം
ചതുരക്കള്ളിതൻപാലി,ലെരിക്കിൻപാലിലും തഥാ
താംബൂലനീരിലും പിഷ്ടാ തുണിയിൽ തേച്ചുകൊള്ളുക
ഓരോരവു ചെല്ലുമ്പോൾ ഉണക്കിക്കൊണ്ടരയ്ക്കണം
ഉണക്കേണ്ടുള്ളതോ പിന്നെ വെയിലത്തരുതേതുമേ ൩൮
തുണിയെ തിരിയാക്കിക്കൊണ്ടുണങ്ങീട്ടങ്ങു സംഗ്രഹേൽ
ദഷ്ടന്നു മോഹമുണ്ടാകിൽ തിരി കത്തിച്ചു നെയ്യതിൽ ൩൯
മൂക്കിൽ പുക കരേററീട്ടു ഏഴുവട്ടം മതങ്ങിനെ
കുഴൽ വച്ചതി നന്നായി മൂക്കരണ്ടും പിടിക്കുക ൪൦
അപ്പോൾ കണ്ണു മിഴിച്ചീടും മിഴിയാഞ്ഞിൽ വരും മൃതി
വിഷവും പുകയും ദംശേ കാണാം ജീവനിരിക്കിലോ ൪൧
ദേഹം കൃഷ്ണമതായീടിൽ മൃതിതന്നെ വരും ദ്രുതം
തദപസ്മൃം രണ്ടു വിരലിനാകലം തുമ്പനീരതിൽ ൪൨
തുളസീനീരിലും കൂട്ടി പിഴിഞ്ഞിട്ടതി,ലഞ്ജസാ
ഗോഘൃതം കാശുവട്ടത്തിൽ പകന്നിട്ടു കുടിക്കുക ൪൩
ക്ഷോപളജാല,മശേഷം പോം മൃതി യുണ്ടെങ്കി,ലപ്പോഴേ

രോമക്രൂരപഷ്യ വന്നീടും സേവിച്ചോരൌഷധം ന്നാം ൪൪
ഏതൽ സമൂലം ചൂൎണ്ണിച്ചു മുന്തിരിങ്ങയതും പുനഃ
പുരാണമുളകും വ്യോഷം താൎക്ഷ്യചൂൎണ്ണവു,മെന്നിവ ൪൫
സമാംശം പൊടി വസ്ത്രത്തിലിട്ടരിച്ചിട്ടെ,ട്ടത്തുടൻ
സംഗ്രഹേച്ഛൃംഗപാത്രേഷു വിമലേഷു ഭിഷഗ്വരഃ ൪൬
വിഷാൎത്ത,നാൎമിച്ചീടിൽ പിഴിഞ്ഞാശു മുയൽച്ചെവി
പാത്രത്തിലാക്കി ദ്രഷ്ടന്റെ വാമഹസ്തേ കൊടുക്കുക (ൽ
മറേറ കൈകൊണ്ടു ചൂൎണ്ണത്തെ കാശ്രുവട്ട മതിൽ ക്ഷിപേ
തജ്ജലം കൃഷ്ണമായീടിൽ മരിച്ചീടുമസംശയം. ൪൭
അല്ലായ്കിലതു സേവിച്ചാൽ ക്ഷയിക്കും ക്ഷ്വേളവും ദ്രഢാ
തൽ ചൂൎണ്ണം കുഴൽ വച്ചിട്ടു മൂക്കിലൂതിക്കരേററുക. ൪൮
മോഹിച്ചവ,നുണൎന്നീടും ഇറങ്ങീടും വിഷങ്ങളും
അത്യന്തം ശുദ്ധമേതത്തു ദേയം ശുദ്ധായ കേവലം. ൪൯
ആനപ്പിണ്ടി മയിൽപ്പീലി കൊഴിഞ്ഞതിൽ കരളേകവും
ശുഷ്കമാം ഗോമയം വേളയിവയെല്ലാമെടുത്തുടൻ. ൫൦
മൂൎദ്ധാവിങ്കൽ കീഴ്പ്പോട്ടെയ്ക്കുഴിവൂ നഷ്ടമാം വിഷം
അതു പിന്നെ വ്രണത്തിന്റെ കിഞ്ചിൽ ദൂരേ വിനിക്ഷിപേ
ദേവതാപീഡയും ബാലഗ്രഹപീഡാ വിഷങ്ങളും. [ൽ.
യക്ഷഗന്ധൎവ്വഭൂതാദിബാധയും തീൎന്നുപോം ദ്രഢം. ൫൧
ശുദ്ധവേളത്തിടിച്ചിട്ടു സമൂലം പിഴിവൂ ജലേ
തീമ്മേൽ വെച്ചു കുറുക്കീട്ടു പാതി വററുകി,ലപ്പൊഴേ. ൫൨
വിഷസൎപ്പങ്ങളൊന്നീട്ടു,മല്ലെങ്കിൽ ജീവനില്ലയാം
എത്രയും ബുദ്ധിമുട്ടീടിൽ ചെയ്യാ,മതതെന്നിയേ. ൫൩
ലേഹ്യ,ജ്യ,തൈല,ഗുളിക,യാദിയായതിനൊക്കെയും
ഏകാംശം വേളയും കൂടെ കൂട്ടിക്കൊളവൂ സമൂലവും. ൫൪

ഗ്ലൂഷ്ടമേതത്തു ശാസ്ത്രേഷു വിഷാണാം പരമൌഷധം
ഗുരൂപദേശതോ ജ്ഞാത്വാ തത്തൽ കൎമ്മ സമാചരേൽ.
കാഞ്ഞിരത്തിൻ പഴത്തിന്റെ പശമൊട്ടിച്ചെട്ടുടൻ
ഏഴുനാറം വെയിലത്താക്കി,ട്ടുണക്കേണ,മതിൽ പുനഃ. ൯൮
വയമ്പും പെരുതാം കായം മേത്തോന്നിക്കന്ദമെന്നിവ
ത്തുക്കിപ്പാതിയതിൽക്കൂട്ടി മട്ടിപ്പൂ ദിവസത്രയം. ൯൯
തസ്മിൻ പുനഃ സോമനാദികായം നാലൊന്നു ചേൎത്തുടൻ
ചാത്തുരക്കള്ളിതൻ പാലിൽ മട്ടിപ്പൂ ദിവസത്രയം. ൱൧
തേങ്ങാത്തൊണ്ടിയിലാക്കീട്ടു സൂക്ഷിപ്പൂ യത്നതഃ പുനഃ
കണ്ണിന്മേൽ തേച്ചുകൊണ്ടീടിൽ എല്ലാസ്സൎപ്പം പിടിക്കലാം.
ഇതു നസ്യത്തിന്നും നന്നു മോഹവും വിഷവും കെടും
മട്ടിച്ചു കടികൊണ്ടേടം പിരട്ടീടുവതിന്നുമാം. ൱൨
മുരിങ്ങവേർമേൽത്തൊലിയും വയമ്പും കായവും പുനഃ
ത്ര്യൂഷണം ച തഥാ ദ്ദശധി നീലീമൂലവു,മെന്നിവ. ൱൨
കാടിതന്നിലരച്ചിട്ടു കണ്ണിന്മേൽ തേച്ചുകൊണ്ടതു്
പിടിച്ചുകൊണ്ടാൽ പാമ്പൊന്നും കടിച്ചീടുകയില്ലിഹ.
പാനലേപാഞ്ജനാദിയ്ക്കും നന്നേററം വിഷസങ്കടേ
ധൂപിച്ചുകൊൾകയതിനാലെന്നാലും തീൎന്നുപോം വിഷം.
കാഞ്ഞിരത്തിൻ മുരട്ടുണ്ടായതിന്മേലാശ്രയിച്ചെഴും
കരളേകമതിന്മൂലം പേഷിച്ചിട്ടു ഭുജങ്ങളിൽ ൱൩
തേച്ചുകൊണ്ടു ഭുജംഗത്തെ പിടിച്ചിട്ടു കളിയ്ക്കലാം
കടിയാ വാ പിളൎന്നീടാ തഥാ നാഗങ്ങളൊന്നുമേ. ൱൪
സ്ഫോടികാമൂലവും ദ്ദൂൎവ്വാ രണ്ടും കൂട്ടിച്ചവച്ചുടൻ (ടാ.
ഊതിക്കൊൾക മുഖത്തെന്നാൽ പാമ്പൊന്നും വാപിളൎന്നി
വ്യോഷവും വിഷവേഗത്തിൻവേരും വായി,ലിരിയ്ക്കിലോ
അവനെപ്പാമ്പു കടിയാ കടിച്ചീടിൽ വിഷം നഹി. ൱൫

അങ്കുരിച്ചുയരപ്പെട്ട കാരസ്കരമതിൻ കുരു
ഇലപോക്കിക്കരേ ചേർത്തു പിടിച്ചാൽ കടിയാ ഫണി. ൨൦
ഉരക്കാ വളരയാ തീർത്തിട്ടതിലാക്കി ധരിയ്ക്കിലും
വിഷഭീതി വരാ നൂനം പിഷ്ടപാ തേപ്പു വിഷാപഹം. ൨൧
വെള്ളം തട്ടാതങ്കുരിച്ചു നില്ക്കുന്ന കരുവള്ളിതൻ
മൂലംപൊരിച്ചു കാട്ടീടിൽ പാഞ്ഞുപോം സർപ്പ,മൊക്കെയും
വിലപാരത്തിലിട്ടേച്ചാൽ അതിൽപ്പാമ്പു കിടന്നിടാ
അമ്മരുന്നു കൊടുത്തീടിൽ സ്തംഭിച്ചീടും ഭുജംഗമം. ൨൨
അതു പേഷിച്ചു തേച്ചാലും കടിച്ചീടുകിലും തഥാ
വിഷപീഡകളെല്ലാം പോം ക്ഷിപ്ര,മൌഷധവീര്യതഃ. ൨൩
ചതുരക്കള്ളിതന്മൂലം വടക്കോട്ടാശ്രയിച്ചതു്
ധൃതപാ കർക്കടമാസത്തിൽ സൂര്യവാരേ/ മസാ വിനാ. ൨൪
ധരിച്ചുകൊണ്ടാൽ സർപ്പാദി കാകോളങ്ങ,ളകപ്പെടാ
ചിത്രനാൾ പനമേലിത്തിൾ പറിച്ചിട്ടു ധരിക്കിലും. ൨൫
ഏതന്മർദ്ദിച്ചു തേച്ചാലും കടിച്ചീടുകിലും പുനഃ
ക്ഷേപളമെല്ലാ,മൊഴിഞ്ഞീടും ദംഷ്ട്രാനാം ക്ഷിപ്രമേവ ച. ൨൬
കുന്നാമുക്കിയുടേ മൂലം ശസ്ത്രം കൂടാതെടുത്തുടൻ
അംഗുലീയത്തിലാക്കീട്ടു വിരൽമേലിട്ടുകൊണ്ടതു്. ൨൭
ചവിട്ടീടുകിലും താവൽ കടിച്ചീടാ ഭുജംഗമം
വെളുത്തിരിക്കും ക്രമുകിൻ മൂലം കൊണ്ടന്നു കാട്ടുക. ൨൮
കടത്തീടുകിലും തപൽ ഗമിച്ചീടാ ഭുജംഗമം
പൊരിച്ചിട്ടഞ്ജലികരം പാലിൽപ്പേഷിച്ചുകൊണ്ടതു്. ൨൯
കയ്യിൽ വെച്ചതു കാട്ടീടിൽ വരും ചാരത്തു പാമ്പുകൾ
കാടിയിൽ തുടി പേഷിച്ചു തളിച്ചാൽ പാമ്പു പോം ധ്രുവം.

ഉള്ളിയും കപ്പൽമുളകും കായവും നാരകത്തില
കൂട്ടിപ്പുകച്ചാൽ പാമ്പെല്ലാം മറെറാരേടത്തു പാഞ്ഞുപോം

ഇതി ജ്യോത്സ്നികാചികിത്സായാം
സർവ്വമഹാചികിത്സാധികാരഃ.

## സർപ്പോൽപത്തി.

പ്രണമ്യ ദന്തിരാജസ്യ വദനം സദനം ശ്രിയഃ
വക്ഷ്യേ സർപ്പാനാമുൽപത്തിം ഭാഷയാ കേരളാഖ്യയാ. ൧
അനന്തോ ഗുളികശ്ചൈവ വാസുകീ ശംഖപാലകഃ
തക്ഷകശ്ച മഹാപത്മഃ പത്മഃ കാർക്കോടകസ്തഥാ. ൨
നാലു വംശത്തിലും കൂടെ യെട്ടു നാഗങ്ങളിങ്ങിനെ
സംഭവിച്ചിതു പോൽ പണ്ടേ ഭീമകാമശരീരികൾ. ൩
വിപ്രസർപ്പങ്ങളാകുന്നു ശേഷനും ഗുളികാഹിയും
വൈശ്വാനരൻെറ പുത്രന്മാർ വർണ്ണവും വഹ്നിപോലെയാം
സഹസ്രം കുറയാതുണ്ടു ഫണം,മിച്ചൊന്നവർക്കി,ഹ
ഫണങ്ങൾക്കൊക്കെയും പാർത്താൽ ചക്രംപോലടയാളമാം
ഇന്ദ്രാത്മജന്മാരാകുന്നു വാസുകീ ശംഖപാലകൌ
വർണ്ണവും പീതമായുള്ളൂ രാജസർപ്പങ്ങളാമവർ. ൪
മസ്തകങ്ങളുമെണ്ണൂറിതുണ്ടു പോ,ലടയാളവും
ലാംഗലംപോലെയാകുന്നു ഫണങ്ങൾക്കെന്നു കേൾപ്പിതു്.
തക്ഷകശ്ച മഹാപത്മ, സ്തതോ വായുസുതാവുഭൌ
വൈശ്യജാതികളാകുന്നു ദേഹവും ശ്യാമവർണ്ണമാം. ൫
അഞ്ഞൂറു ഫണവും തേഷാം ഛത്രംപോലടയാളവും
ശൂദ്രജാതികളായീടും പത്മകാർക്കോടകാഹികൾ. ൬

അവർക്കു താതൻ വരുണൻ ദേഹവർണ്ണം വെളുത്തുമാം
തയോഃ ഫണങ്ങൾ മൂന്നേറി, തവററിൽ സ്വസ്തികാങ്കവും
എട്ടുപേർക്കും സുതന്മാരങ്ങത്തേറീതുളവായി പോൽ
അജരാമരണാസ്സർവ്വേ താതതുല്യാ ഭുജംഗമാഃ. ൬൨
അവർക്കും മക്കളുണ്ടായീ സംഖ്യ കൂടാതെ പാമ്പുകൾ
മിക്കതും കൊന്നു ഭക്ഷിച്ചാൻ വൈനതേയൻ മഹാബലൻ
അനന്തൻ വിഷ്ണുവെ ച്ചെന്നു സേവിച്ചാൻ ക്ഷീരസാഗരേ
തഥാ വാസുകി ചെന്നിട്ടു ശങ്കരം ശരണം യയൌ ൬൩
ഇന്ദ്രനെ ച്ചെന്നു സേവിച്ചാൻ തക്ഷകൻ താനമങ്ങിനെ
ശേഷിച്ചവർ ഭയപ്പെട്ടു നാനാദേശാന്തരങ്ങളിൽ ൬൪
പുക്കൊളിച്ചു വസിച്ചിട്ടുണ്ടു പോലിന്നു, മങ്ങിനെ
പാരാവാരോദരേ ശൈലകന്ദരേ ബലിമന്ദിരേ ൬൫
ഇന്ദ്രാലയേ ച ഭൂമൌ ച വസിച്ചീടുന്നു. ഭോഗികൾ
മൂർഖൻ, മണ്ഡലി, രാജില, മിവർ ഭൂമൌ വസിച്ചവർ
വേന്തിരന്മാരുമുണ്ടായീ തവററിൽ സ്സങ്കരങ്ങളായ്
മൂർഖന്മാരിരുപത്താറു ജാതി മണ്ഡലി ഷോഡശ ൬൬
രാജിലം പതിമൂന്നുണ്ടു മൂവെഴ, ണ്ടു, ങ്ങു, വേന്തിരൻ
കർക്കടാദിത്രിമാസത്തിലുണ്ടാം സർപ്പികൾ ഗർഭവും ൬൭
നാലുമാസം തികഞ്ഞീടും നേരം മുട്ടയിടും ക്രമാൽ
എഴേഴു മുട്ട മൂന്നോടത്തിരുപത്തൊന്നാതങ്ങിനെ ൬൮
ചുകന്നും പീതമായിട്ടും മിശ്രമായിട്ടു, മാമത്
ചുകന്നതെല്ലാം സ്ത്രീലിംഗം പുരുഷൻ പീതമായത് ൬൯
മിശ്രമായിട്ടിരിയ്ക്കുന്നതെല്ലാം ജാതി നപുംസകം
അവിടെ ക്കാത്തു നിന്നീടും മുട്ടയിട്ടോരു പാമ്പു താൻ ൭൦

പതിനഞ്ചുദിനം ചെന്നാലണ്ഡം പൊട്ടി ശിശുക്കളാം
നീളമഞ്ചംഗുലം ദേഹം ചുകന്നു തല കൃഷ്ണമാം ൨൩
താൻതന്നെയെല്ലാം തിന്നീടും മൂന്നിനെത്തിൻകയില്ലപോ
എന്നതിൽ സ്ത്രീയതാമൊന്നു പുരുഷൻ പിന്നെ മററതു്
നപുംസക,മതായിട്ടു മൂന്നിലൊന്നു വരും ദൃഢം
ഏഴു രാത്രി കഴിഞ്ഞാലീ മൂന്നും കണ്ണു മിഴിച്ചിടും ൨൪
പിന്നെപ്പഞ്ച ദിനം ചെന്നാൽ സുഃബാധമുളവായ്‌വരും
തള്ള സൂര്യനെ നോക്കീട്ടു ഭജിക്കും ദൃഢമായവർ ൨൫
ഏവം വിംശതിനാൾ ചെന്നാൽ പല്ലു മുപ്പത്തുരണ്ടുളാം
നാലുണ്ടതിൽ വിഷപ്പല്ലു വാമദക്ഷിണപാർശ്വഗാഃ ൨൬
'കരാളീ' 'മകരീ' 'കാളരാത്രീ' ച 'യമദൂതികാ'
ഇച്ചൊന്ന നാലുപല്ലിനും വിഷവൃദ്ധി യഥാക്രമം ൨൭
ഒരുമാസേന സിദ്ധിക്കും, പിന്നെ മാതാവു പോംവഴി
സഞ്ചരിക്കും സദാകാലം തള്ളയെപ്പിരിയും പുനഃ ൨൮
ആറുമാസം കഴിഞ്ഞീടിൽ തോൽ കിഴിക്കും ക്രമാൽ പുനഃ.
കൈമുളം നീളമുണ്ടാകും വത്സരാദ്ധേന പാമ്പുകൾ ൨൯
ഇച്ചൊന്ന കാലത്തല്ലാതെ ജനിക്കും വേന്തിരാഹികൾ
മുക്ഖാദിമൂന്നു പാമ്പിനും വാതപിത്തകഫം ക്രമം ൩൦
ദോഷം മിശ്രമതായീടും വേന്തിരാഹിക്കു,തൊക്കവേ
ഫണവും വേഗവും ഭാരമുണ്ടാം ദർവ്വീകരാഹിനാം ൩൧
നീളം ചുരുങ്ങി മേലെല്ലാം മണ്ഡലാകാരരേഖയും
ശീഘ്രം ഗമിച്ചുകൂടാതെ കാണാം മണ്ഡലിജാതിയെ ൩൨
നീളത്തിലും ചിലങ്ങളും ബഹുരേഖകൾ പൂണ്ടുടൻ
സ്നേഹം പിരണ്ടപോലാകും രാജിലങ്ങളതൊക്കയും. ൩൩
പാമ്പിന്നിരുപുറം കൂടി പ്പാദമുണ്ടി,രുപത്തുനാൽ

അത്യന്തം ചെറുതായുള്ള കാണരുവാൻ പണിയേററവും
നേത്രങ്ങൾകൊണ്ടുശബ്ദത്തെഗ്രഹിക്കുകണ്ണുമില്ലപോൽ
ജിഹ്വാഗ്രം രണ്ടതാം പാമ്പിന്നൊക്കയും കോപവും ബഹു
ഇടിയും മയിലും പൂച്ച പന്നി ചെന്നായ കീരിയും
തഥാ ശ്യേന,ചകോരാ,ദിയൊന്നും കൊന്നില്ലയെങ്കിലോ
നൂററെട്ടുവത്സരം പിന്നെയൊരുപന്ത്രണ്ടു വഷവും
ജീവിച്ചിരിക്കും സപ്പങ്ങളൊക്കെയും ധരണീതലെ. ൩൧

ഇതി ജ്യോത്സ്നികാചികിത്സായാം
നാഗോല്പത്തിക്രമാധികാരഃ.

---

# സപ്പലക്ഷണാദ്യധികാരം.

---

ശേഷാദ്യഷ്ടഭുജംഗാനാം പ്രവക്ഷ്യ ഭേഹലക്ഷണം
സഞ്ചാരസമയം വൈഷം നിവാസസ്ഥല,മപ്യഥ. ൧
അനന്തന്റെ ശിരസ്സിങ്കൽ കണ്ണിലാ വിന്ദു,വുണ്ടിഹ
സ്തബ്ധങ്ങളാകും നേത്രങ്ങളിവണ്ണം ലക്ഷണങ്ങളാം. ൨
വാസുകിക്കു,ത്തമാംഗത്തിൽ സ്വസ്തികം പോലെ രേഖയും
ഇടത്തെ ഭാഗമേ ക്രൂരെ വീക്ഷണങ്ങളുമാസ്ഥയം. ൩
തക്ഷകാഹി വലത്തൂടെ കടാക്ഷിക്കും മുഹുർമ്മുഹുഃ
അവന്റെ വേഗവും പാരം മൂർദ്ധാവിൽ പഞ്ചവിന്ദുവും. ൪
ശുക്ലരേഖ ശിരസ്സിങ്കലുണ്ടു,ലോഹിതരേഖയും
കണ്ഠേ രേഖ സദാ യാനമപി കാക്കോടകന്നിഹ. ൫
പൃച്ചത്തിൽമററമിളക്കീട്ടും പത്മനാം ഫണിനായകൻ
അവന്റെ മസ്തകത്തിങ്കൽ പത്മം പോലുള്ള രേഖയും. ൬

നിമേഷവും സദാകാലം കണ്ഠത്തിൽ മൂന്നു രേഖയും
ഇന്ദീവരാങ്കവും മൂർദ്ധ്നി മഹാപത്മന്റെ ലക്ഷണം. ൭
ശംഖപാലന്റെ മൂർദ്ധാവിൽ ശംഖുപോലുള്ള രേഖയും
ഭീഷണാകാരമായുള്ള നോക്കു,മുണ്ടാം പുനഃ പുനഃ. ൮
നിശ്വാസോച്ഛ്വാസശബ്ദങ്ങൾ പാരമാം ഗുളികന്നിഹ
തത്തജ്ജാതിയിലുള്ളോർക്കു മീവർണ്ണംതന്നെ ലക്ഷണം. ൯
പൂർവ്വാഹ്നേ സഞ്ചരിച്ചീടും വിപ്രസർപ്പങ്ങളൊക്കെയും
ഭക്ഷിക്കും വായുവെത്തന്നെ ചൊല്ലാം വാഴുന്ന ദേശവും. ൧൦
നിധിനിക്ഷേപധാന്യാദി സംഗ്രഹിക്കുന്ന ശാലയിൽ
പർവ്വതേഷു വനേഷ്വേവ സന്തതം ച വസന്തി തേ. ൧൧
രാജസർപ്പങ്ങൾ മദ്ധ്യാഹ്നേ സഞ്ചരിക്കും ഭയം വിനാ
അവർക്കു ഭക്ഷണത്തിന്നു മൂഷികന്മാരുമാസ്സുരും. ൧൨
പ്രാകാരങ്ങളിലും തടാൽ പുണ്യവൃക്ഷങ്ങൾ തന്നിലും
വസിക്കും രാജസർപ്പങ്ങൾ പത്മഷണ്ഡാദിയിങ്കലും. ൧൩
തഥാ സായാഹ്നകാലത്തു ചരിക്കും വൈശ്യജാതികൾ
ഭക്ഷണത്തിന്നു മണ്ഡൂകമാകുമിച്ചൊന്നവർക്കിഹ. ൧൪
തെരുവീഥിയിലും നാനാ ഭൂഗൃഹങ്ങളിലും പുനഃ
പുരമുററത്തു,ട്ടത്തേടം, കൂടെ വാഴും സദൈവ തേ. ൧൫
ശൂദ്രാദികൾക്കു സഞ്ചാരം രാത്രിയിങ്ക,ലതാസ്സുരും
ലഭിച്ചതെല്ലാം ഭക്ഷിക്കും വാണീടും ജലസന്നിധൌ. ൧൬
യജ്ഞാലയേ പശുഗൃഹേ ജീർണ്ണകൂപേ ചതുഷ്പഥേ
കണ്ടകാഢ്യദ്രുമേഷ്വേവ ദീർഘേഷു ച വസന്തി തേ. ൧൭
മണവും മാർദ്ദവം പാരമുള്ള പുഷ്പങ്ങളൊക്കെയും
ഭക്ഷിക്കും ബ്രാഹ്മണന്മാരാം സർപ്പജാതികളൊക്കവേ. ൧൮
തഥാ ഭൂപാലനാഗങ്ങൾ ഭുജിക്കുന്നവ ചൊല്ലുവൻ

ക്ഷീരം തുഷാരതോയാദി സ്വാദുദ്രവ്യങ്ങളാമിവ. ൧൯
ഉരഗവ്യാളഗമെല്ലാമെ ഭക്ഷിക്കും ലവണാമിഷം
ഭേകാദി മൂഷരോ ചൊന്നുള്ളതവയും കണ്ടുകൊള്ളുക. ൨൦
ശൂദ്രജാതികളായീടും പന്നഗന്മാൎക്കൊരിക്കലും
ഭക്ഷണദ്രവ്യകൃത്യങ്ങളില്ല പോൽ ചൊല്ലുവാനിഹ. ൨൧
സഭായാം ദേവഗേഹേ ച ക്ഷേത്രേ ശൂന്യഗൃഹേ തഥാ
പലാശാശ്വത്ഥവൃക്ഷേഷു വസന്തി ദ്വിജപന്നഗാഃ. ൨൨
കദ്യാരെത ച ഖദിരത്തിന്മേ,അത്തി,യാൽ,പുളിതന്നിലും
ശിംശപാ,ഇഞ്ജ,വൃക്ഷേഷു വസന്ത്യേവ ഋഷപാരഗാഃ ൨൩
മുരിക്ക,മിലവും,മററും കണ്ടകാഢ്യദ്രുമങ്ങളിൽ
ജലകൂപത്തിലും കൂടെ വാണീടും വൈശ്യജാതികൾ. ൨൪
സൎവ്വത്ര മേവും ശൂദ്രന്മാരായ സൎപ്പങ്ങളൊക്കെയും
വല്മീകത്തിലതെല്ലാമേ വാണീടും സൎപ്പജാതികൾ. ൨൫
പുത്തൻമഴ പെയ്യുംകാലം മൃൽഗന്ധാൻ ഭോഗശയാ
സഞ്ചരിക്കും സദാകാലം സൎവ്വേ സൎവ്വത്ര ഭോഗിനഃ. ൨൬
ഊൎദ്ധ്വലോകത്തു നോക്കീടും വിപ്രസൎപ്പങ്ങളൊക്കെയും
നേരെ നോക്കും രാജസൎപ്പം ഒരുഭാഗത്തു വൈശ്യനും. ൨൭
കീഴ്പോട്ടു ഭൂമിയെ നോക്കിക്കൊണ്ടീടും ശൂദ്രജാതികൾ
തങ്ങൾ തങ്ങൾ വസിക്കുന്ന ദേശത്തിങ്കൽ, അതൊക്കെയും.
സഞ്ചരിക്കുന്ന നേരത്തും കടിച്ചീടും ഭുജംഗമം
കാലദേശങ്ങൾ ചിന്തിച്ചു ജാതിയെ നിശ്ചയിക്കണം. ൨൯
പന്നഗങ്ങൾ കടിച്ചീടാൻ കാരണം പലതുണ്ടിഹ
ഭീതികൊണ്ടും കടിച്ചീടും മദംകൊണ്ടും തഥൈവ ച. ൩൦
വിശപ്പും ദാഹവും പാരം ചെരുത്താലും കടിച്ചിടും
പുത്രനാശം വരുത്തീടുമെന്നോൎത്തും മുട്ടയിട്ടനാൾ. ൩൧
കടിക്കും പിന്നതല്ലാതെ സ്പൎശിച്ചാലും കടിച്ചിടും
ഭക്ഷണദ്രവ്യമെന്നോൎത്തു ദംശിച്ചീടും ഭുജംഗമം. ൩൨

വിഷം വർദ്ധിച്ചു സഹിയാതിരിക്കുംനേരവും തഥാ
ജന്മാന്തരങ്ങളിൽ ദ്വേഷമുള്ള പാമ്പും കടിച്ചിടും. ൩൩
വൈരമുള്ളതു ദംശിച്ചാൽ വരും മരണ,മഞ്ജസാ
മദംകൊണ്ടു കടിച്ചാലും തഥാ തെക്കോട്ടു പോം ദൃഢം.
കോപിച്ചിട്ടാകിലും തദ്വൽ പിന്നെ ക്ഷുത്തുള്ളതെങ്കിലോ
വിഷമേറ്റമതുണ്ടാകും നിർവ്വിഷം ഭീതസർപ്പജം. ൩൪
മറ്റുള്ള ഹേതുവാലെങ്കിൽ ക്ഷിപ്രം നീക്കീടലാം വിഷം
വെള്ളത്തിൽ വീണപാമ്പിന്നു വിഷമേറ്റം ക്ഷയിച്ചുപോം
പേടിച്ചതിന്നും കാകോളം നിതരാം സ്വല്പമായ്‌വരും
ക്രീഡകൊണ്ടു തളർന്നുള്ള പാമ്പിന്നും പുനരങ്ങിനെ ൩൫
പാഞ്ഞുപാഞ്ഞ,ന്യദേശത്തു ചെന്നതിന്നും കൃശം വിഷം
കീരിയോടേറ്റു തോറ്റിട്ടു പാഞ്ഞ പാമ്പതിന്നും തഥാ
മണ്ഡൂകാദികളെ ത്തിന്ന നേരവും സ്വല്പമാം വിഷം
വിഷശാന്തി വരുത്തുന്നോരൌഷധത്തിന്റെ കീഴിലേ-
ച്ചിരകാലം കിടന്നോരു പാമ്പിന്നും വിഷമല്പമാം
തേഷാം ബലാബലത്തിന്നു തക്കവണ്ണം ചികിത്സകർ
ചെയ്‌വൂ മന്ത്രൌഷധാദ്യൈശ്ച ഗുരുവാക്യക്രമാൽ ഭിഷൿ
അനുവർത്തി,ച്ചിറക്കേണം വിപ്രരാജാദികാം വിഷം ൩൬
അന്യസർപ്പവിഷം വിദ്വാൻ ബലാൽക്കാരേണ സംഹരേൽ
ഇച്ചൊന്നതെല്ലാം ചിന്തിച്ചു രക്ഷിക്ക വിഷദഷ്ടനെ. ൩൭
വർദ്ധിക്കും കീർത്തി,യായുസ്സും ലഭിക്കും മംഗലങ്ങളും.

ഇതി ജ്യോത്സ്നികാചികിത്സായാം
സർപ്പലക്ഷണാദ്യധികാരഃ.

---

## പാരംപര്യാധികാരഃ

---

പുരാ പ്രജാനാം രക്ഷാർത്ഥം കമലോത്ഭവ,നഞ്ജസാ
വൈദ്യശാസ്ത്രങ്ങൾ നിർമ്മിച്ചിട്ടവയെല്ലാം സലക്ഷണം ൧

ദക്ഷപ്രജാപതിക്കായി ക്കൊടുത്താ,നവനും പുനഃ
അശ്വിനീദേവകൾക്കൊക്കെ പ്പഠിപ്പിച്ചിതു സാദരം ൨
പുരുഹൂതനു,മവ്വണ്ണ മവരോടു ഗ്രഹിച്ചിതു്
അവനാൽ ദത്തമാമ്പ്ലോനി തത്രിപുത്രാദികൾക്കിഹ ൩
അത്രിമാമുനിപുത്രന്മാരാദിയായ മഹത്തുകൾ
മററുള്ള മുനിമാർക്കെല്ലാം ദ്വിജന്മാൎക്കും കൊടുത്തിതു് ൪
അവരോടു ഗ്രഹിച്ചിട്ടും പലതുണ്ടായി ഭൂമിയിൽ
പാരമ്പര്യ,മതിവണ്ണം നിറഞ്ഞു ധരണീതലേ ൫
തത്ര കാശ്യപഗോത്രത്തിൽ സംഭവിച്ച ഗുരുൎമ്മമ
*'ശ്രീഗിരിശപുരീശസ്യ' പൂജായാം തൽപരഃ സ വൈ ൬
യസ്യ വാഗമൃതേനൈവ വിഷാവിഷ്ടഃ സുഖീ ഭവേൽ
താദൃശസ്യ ഗുരോരാസീദാത്മജഃ സ്വാത്മ സന്നിഭഃ ൭
താവുഭൌ വാസുദേവാഖ്യൌ വാസുദേവശിവപ്രിയൌ
സ്വകൎമ്മണാ ച തപസാ പ്യോതമാനൌ ദ്വിജോത്തമൌ
കാശ്യപാന്വയവീൎയ്യാച്ച സംപ്രദായബലേന ച
വിഷസംഹരണേ ദക്ഷാ വേതൌ ഭൂസുരസത്തമൌ ൯
താഭ്യാം ഗുരുഭ്യാ,മാജ്ഞപ്തഃ കൃപയാ വൈദ്യകൎമ്മണി
വിശേഷാ,ന്മാതുലേനാപി നിയുക്തോഹം സയോഗിനാ.
തേഷാം കൃപാബലാവാപ്തവൈദ്യലേശേന നിൎമ്മിതാ
'നാരായണേന'ഭാഷേയം ചികിത്സാ 'ജ്യോത്സ്നികാ'ഭിധാ.
ആചാൎയ്യകരുണാപൂൎണ്ണ സുധാഭാനു,വതെപ്പോഴും
ആധാരമായ്‌ ഭവിക്കേണം മദ്ദൃതജ്യോത്സ്നികയ്ക്കിഹ. ൧൦
സാധുക്കളിതിലേതാനും പിഴയുണ്ടെങ്കിലൊക്കെയും
പാലിൽ കീലാലബിന്ദുക്കളെന്നപോലോൎത്തുകൊള്ളുവിൻ.
കല്യാണമായ വാക്യത്തിലകല്യാണ,മിരിക്കിലും

* തൃശ്ശിവപേരൂർ വടക്കുംനാഥൻ

അതും കല്യാണമായീടും വാല്മീകരനുഭൂതിവൽ. ൧൮
തസ്മാൽ ഗുരൂണാം ദേവാനാം സതാം ച വിദുഷാ,മപി
അസ്തു സമ്യൿ സദാമോദ,സ്തേഭ്യഃ പ്രതിദിനം നമഃ. ൧൯
ഇയം ലോകോപകാരാൎത്ഥം ചികിത്സാ ജ്യോത്സ്നികാനിശം
ഗുരോരമേയകാരുണ്യാദചിലസത്വ,വനീതലേ. ൨൦

ഇതി ജ്യോത്സ്നികാചികിത്സായാം
വൈദ്യപാരംപൎയ്യാധികാരഃ.

---

# അവശേഷം.

---

## താംബൂലനാഗവിഷത്തിന്ന്.

പേരപത്രം പിഴിഞ്ഞുള്ള നീരുതന്നെ കുടിക്കിലും
ചെറുചീരപിഴിഞ്ഞുള്ള നീരിൽകായം കുടിക്കിലും
വെററിലപ്പാമ്പുതൻക്ഷ്വേളമററുപോകുമശേഷവും.

---

മൊഴച്ചെവി (മുയൽച്ചെവി) സമൂലം പിഴിഞ്ഞ വെള്ളം ദഷ്ടകൻ മോഹിച്ചാലപ്പോൾ അവന്റെ ഒരു കണ്ണിൽ പകന്നാൽ അവൻ മരിച്ചിരിക്കുന്നുവെങ്കിൽ അവന്റെ മററെ കണ്ണിൽ കാണാം; ജീവൻ ശരീരത്തിലുണ്ടെങ്കിൽ കാണുകയില്ല; ദഷ്ടകൻ മോഹിച്ചാൽ വൈയത്തിന്റെ പത്രം പിഴിഞ്ഞ വെള്ളം നാഭിദ്വാരത്തിൽ പകൎന്നു വിരലുകൊണ്ടു ഊന്നിയാൽ മരിച്ചിരിക്കുന്നുവെങ്കിൽ ആ വെള്ളം മൂത്രദ്വാരത്തിൽക്കൂടെ പുറപ്പെട്ടും; ഇതു രണ്ടും പരീക്ഷാ.

ശുഭമസ്തു.

# മരുന്നുകളുടെ പേരുകൾ

## അകാരാദി.

---

അക്ഷബീജം=താന്നിക്കാപ്പരിപ്പ്

അഞ്ജലികരം=തൊട്ടാവാടി (മുക്കുറ്റി)

അതിവിഷാ=അതിവിടയം

അബ്ദം=മുത്തങ്ങാക്കിഴങ്ങ്

അഭയാ=കടുക്ക

അമരതരു=ദേവതാരം

അമീന്‍=കറുപ്പ്

അര്‍ക്ക =എരുക്ക്

അശ്മാരി=പാഷാണഭേദി

അശ്വഗന്ധം=അമുക്കുരം

അശ്വാരി=ചെറുപ്പുന്നയരി

ആകാശതാര്‍ക്ഷ്യം=ഗരുഡക്കൊടി (കരളകം)

ആരണ്യസര്‍ഷപം=കാട്ടുകടുക്

ഇക്ഷുദണ്ഡം=കരിമ്പ്

ഇക്ഷ്വാകു=പേച്ചുര

ഇന്ദ്രവല്ലി=ഉഴിഞ്ഞ

ഈശ്വരമൂലി=കരളകം (നെയ്യുണ്ണി)

ഈശ്വരീമൂലം=അണലിവേഗം

ഉഗ്രാ=വയമ്പ്

ഉന്മത്തം=ഉമ്മത്ത്

ഉരഗാസ്ഥി=പാമ്പിന്റെ എല്ല്

ഉറിത്തൂക്കി=കരളകം

ഉശീരം=രാമച്ചം

ഏരണ്ഡം=ആവണക്ക്

ഏലം=ഏലത്തരി

കണാ=തിപ്പലി

കദളി=വാഴ

കദംബം=കടമ്പ്

കയ്യുന്നി=കയ്യുണ്ണി (കഞ്ഞുണ്ണി)

കരഞ്ജം=ഉങ്ങ്

കററാഴ=കററുവാഴ

കലിംഗം=കുടകപ്പാലയരി

കാകോളവേഗം=കരളകം

കാഞ്ചികം=കാടി

കാർപ്പാസപല്ലവം=പഞ്ഞിമരത്തളിര്

കാരസ്കരം=കാഞ്ഞിരം

കിംശുകം=മുരുക്ക് (പിലാശ്)

കുടജം=കുടകപ്പാലയരി

കുരുച്ചൂലി=ഒരു പച്ചമരുന്ന്

കുലത്ഥം=മുതിര

കുഷ്ഠം=കൊട്ടം

കൂശ്മാണ്ഡം=കുമ്പളങ്ങ

കൃഷ്ണാ
കൃഷ്ണം } കറുപ്പ് (കുരുമുളക്)

കേകിപിഞ്ഛം=മയിൽപ്പീലി

കേതകീ=പൂക്കൈത

കോശാതകീ=പുട്ടൽപ്പീരം

ക്ഷീരിവൃക്ഷം=നാല്പാമരം(അത്തി, ഇത്തി, അരയാൽ, പേരാൽ)

ക്ഷേപളുവേഗം=കരളകം

ഗന്ധസാരം=ചന്ദനം

ഗരുഡദ്വയം=ഗരുഡപ്പച്ചയും, പാൽഗരുഡപ്പച്ചയും

ഗിരിഗന്ധം=കന്മദം

ഗുഞ്ജ=കുന്നി

ഗുഞ്ജാഹാരം } കുന്നിക്കുരു
ഗുഞ്ജാബീജം }

ഗുളം=ശർക്കര

ഗുളൂച്ചി=ചിററമൃത്

ഗൃഹധൂമം=ഇല്ലിനക്കരി=(അട്ടക്കരി)

ഗോപികാകന്ദം=നറുനീണ്ടിക്കിഴങ്ങ്

ഗോപീ=നറുനീണ്ടി=(നന്നാറി

ഗോമയം=ചാണകം

ചന്ദനയുഗ്മം=ചന്ദനവും, രക്തചന്ദനവും

ചന്ദ്രശേഖരമൂലീ=വെളുത്ത എരുക്ക്

ചരണായുധപിഞ്ഛം=കോഴിപ്പീലി

ചാരണാ=തമിഴാമ=തഴുതാമ

ചൂർണ്ണം=ചുണ്ണാമ്പ്

ചെറാറി=ചെത്തി=(തെച്ചി)

ജടാ=ജടാമാഞ്ചി

ജലം=ഇരിവേലി

ജലദം=മുത്തങ്ങ

ജാതവത്സമലം=കറ്റ ചാണകം

ജാതീപത്രരസം=പിച്ചകത്തിലനീർ

ജംബീരബീജം=ചെറുനാരങ്ങാക്കുരു

ടങ്കണം=പൊൻകാരം

തണ്ഡുലീയം=ചെറുചീര

താംബൂലം=വെറ്റില

താമ്രചൂർണ്ണം =ചെമ്പുഭസ്മം

താർക്ഷ്യചൂർണ്ണം =ഇല്ലനക്കരി

തിന്ത്രിണി=വാളമ്പുളി

തോയം=ഇരിവേലി

ത്രായന്തി=ബ്രഹ്മി

ത്രിജാതം=ഏലം, എലവങ്ങം, പച്ചില

ത്രുടി=ചിറ്റേലം

ദന്തി=നാഗദന്തി

ദശപുഷ്പം=പൂവാംകുറുന്തല, മുയൽച്ചെവി, കൃഷ്ണക്രാന്തി, കറുക, കഞ്ഞുണ്ണി, ഉഴിഞ്ഞ, തിരുതാളി, നിലപ്പന, മുക്കുറ്റി, ചെറുവുള

ദാർവ്വീ=മരമഞ്ഞൾ

ദീർഘവൃന്തം=പലകപ്പയ്യാനി

ദുഗ്ദ്ധം =പാൽ

ദുഗ്ദ്ധി=കള്ളി

ദുസ്പർശ=കൊടിത്തൂവ്വ

ദൂർവ്വാ=കറുക

ദേവദാരു=തേവതാരം

ദ്രോണതോയം=തുമ്പച്ചാറ്

ധാത്രീഫലം=നെല്ലിക്ക

ധൂമം=ഇല്ലനക്കരി

ധൂമപത്രാ=പുകയില

ധുർധൂരബീജം=ഉമ്മത്തിൻകായ

നകുലഗരാമം=പീരിമരാമം

നതം=തകരം

നന്നാറ=നറുനീണ്ടിക്കിഴങ്ങ്

നരവാര=മൂത്രം

നാഭി=കസ്തൂരി (പൊക്കിൾ)

നിംബം=വേപ്പ്

നിർഗ്ഗുണ്ഡിക=കരിനൊച്ചി

നിസ്ത്രുശി
നിസ്ത്രിഷ } =ഒരു പാടമരുന്ന്
നിസ്ത്രിഷി

നിശാ=മഞ്ഞൾ

നിശായുഗ്മം=മഞ്ഞളും മരമഞ്ഞളും

നീറവമൂട്=പുളിയുറുമ്പിന്റെ മുട്ട

നീലീ=അമരി

നീലീമൂലം=അമരിവേർ

നൃജലം=മൂത്രം

പകന=തിരികൊല്ലക്കൊന്ന

പംക്തിപുഷ്പം
പംക്തിപ്രസൂനം } =ദശപുഷ്പം

പഞ്ചഗവ്യം=പശുവിന്റെ പാൽ, വെണ്ണ, മോരു്, മൂത്രം, ചാണകം

പത്ഥ്യാ=കടുക്ക

പത്മകേസരം=താമരയല്ലി

പനസം=ചക്ക

പർണ്ണം
പത്രം } =ഇല
ദലം

പാടലി=പാതിരി

പാഠാ=പാടക്കിഴങ്ങ്

പാരതം=രസം

പാരന്തി=തെച്ചി- ചെത്തി- ചെറ്റി

പാശുപതം=വെള്ളെരുക്ക്

പിചുമന്ദം=വേപ്പ്

പിഞ്ഛം=പീലി

പിപ്പലി=തിപ്പലി

പുനർന്നവം=തഴുതാമ- (തവിഴാമ)

പുന്നാബീജം
പുന്നാടകം } =ചെറുപ്പുന്നയരി

പുരാണനാളികേരാജ്യം=പഴയ തേങ്ങാവെളിച്ചെണ്ണ

പുരാണമരിചം=പഴമുളക്

പുല്ലാഞ്ഞി=പുല്ലാനി

പുല്ലണ്ണി=ഇത്തിക്കണ്ണി

പുഴപ്പുരത്തി=കടപ്പുരത്തി- പൂപ്പുരത്തി- പൂവ്വരശു

പൂഗം=അടക്ക (പാക്ക്)

പൃഥുകാഖ്യം=അവൽപ്പൊരി

പോത്രീവിഷ്ഠ=പന്നിച്ചാണകം

ഫലത്രയം=ത്രിഫലം–(കടുക്ക, നെല്ലിക്ക, താന്നിക്ക)

ബകുളം=ഏരഞ്ഞി– എലഞ്ഞി

ബർഹിബർഹം
ബർഹിശിഖാ } =മയിൽപ്പീലി

ബലാ=കുറുന്തോട്ടിവേര്

ബസ്തമൂത്രം=ആട്ടിൻമൂത്രം

ബൃഹതീദ്വയം=ചെറുവഴുതിനയും, വെളുവഴുതിനയും

ഭൂമിതാലം=നിലപ്പന

ഭൃംഗം=കഞ്ഞുണ്ണി

ഭൃംഗതോയം=കഞ്ഞുണ്ണിനീര്

മഞ്ജരി=കിലുകിലുപ്പ

മഞ്ജിഷ്ഠ=മഞ്ഞെട്ടിപ്പൊടി

മതിവല്ലി=കോവൽവേര്

മധു=തേൻ

മധുകം=ഇരട്ടിമധുരം

മനശ്ശിലാ=മനയോല

മയൂരശിഖാ=പാടക്കിഴങ്ങ്

മരിചം=കുരുമുളക്

മലയോത്ഭവം=ചന്ദനം

മാതുഘ്രാതി=കിലുകിലുപ്പ

മാർജ്ജാരവന്ദിനി=കുപ്പമഞ്ഞൾ

മാലതി=പിച്ചകം

മാലൂരവല്കം=കൂവളത്തൊലി

മാഷം=ഉഴുന്ന്

മുനിവൃക്ഷം=അകത്തിമരം

മുസ്താ=മുത്തങ്ങ

മൃഗചർമ്മം=മാൻതോൽ

മേഘനാദം }
മേഘരവം } =ചെറുചീര

യവാഷകം=കൊടിത്തൂവ

യഷ്ടി=ഇരട്ടിമധുരം

രജനി=മഞ്ഞൾ

രാത്രിനാമകം=മഞ്ഞൾ, മരമഞ്ഞൾ

രാമഠം=കായം

രാസ്നാ=അരത്ത

രോഹിണീ=കടുകരോഹിണി

ലശുനം=ഉള്ളി

ലാംഗലീ=മേത്തോന്നി

ലോധ്രം=പാച്ചോറ്റി

വചാ=വയമ്പ്

വഹ്നിശിഖാ=മേത്തോന്നി

വാജിഗന്ധം=അമുക്കുരം

വില്വം=കൂവളം

വിശ്വം=ചുക്ക്

വിഷം=ഇരിവലി– (വത്സനാഭി)

വിഷ്ണു=കൃഷ്ണക്രാന്തി

വിഡംഗം=വിഴാലരി

വൈകുണ്ഠതോയം=തുമ്പച്ചാറ്

വൈരി=ഏകനായകം

വ്യോഷം=ത്രികടു- (ചുക്ക്, മുളക്, തിപ്പലി)

വ്രീഹിക്കരി=ഉമിക്കരി

ശക്രവല്ലി
ശതക്രതുലതാ } =ഉഴിഞ്ഞ

ശതമൂലീ=ശതാവരിക്കിഴങ്ങ്

ശരപുംഖഃ=കൊഴിഞ്ഞിൽവേര്

ശാർങ്ങേഷ്ടമൂലം=കാക്കത്തൊണ്ടിവേര്

ശാരിബാ=നറുനീണ്ടിക്കിഴങ്ങ് (നന്നാറിക്കിഴങ്ങ്)

ശിഗ്രു=മുരിങ്ങ

ശിരീഷം=നെന്മേനിവാക

ശിരീഷനിര്യാസം=വാകയുടെ പശ

ശിരീഷപഞ്ചാംഗം=വാകയുടെ വേര്; തൊലി; ഇല; പൂവ്; കായ;

ശിരീഷപുഷ്പ =വാകപ്പൂവ്

ശിവമല്ലീ=വെള്ളെരുക്ക്

ശീതം=ഇരുവേലി (ചന്ദനം)

ശുചീ
ശംഖമൂലം } =ഈശ്വരമൂലി (കരളകം)

ശ്യാമാ=തിപ്പലി

ശ്യേനം=കഴുകൻ

ശ്വേതാർക്കമൂലം=വെള്ളെരുക്കിൻവേര്

സരളം=ചരളം

സർഷപഃ=കടുക്

സിതാ=പഞ്ചസാര (മുല്ല)

സിന്ധുസ്നായീ=കടലാടി

സിന്ധൂത്ഥം
സൈന്ധവം } =ഇന്തുപ്പ്

സുരഭൂരുഹം
സുരാ
സുരാഹ്വം
} = ദേവതാരം

സുരസഃ = എലവങ്ങത്തൊലി

സ്ഫോടികഃ = ഞെട്ടാഞെടിയൻ

ഹരിദ്രാ = മഞ്ഞൾ

ഹരിദ്രായുഗ്മഃ = മഞ്ഞളും, മരമഞ്ഞളും

ഹിംഗു = കായം



